# കൃഷിവ്യവസായമാസിക.

തിരുവിതാംകൂർ ഗവണ്മെൻറ് എക്കണോമിക്ക്
ഡവലപ്പ്മെൻറ് ബോർഡിൻെറ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്നതു്.

## വിഷയവിവരം.

# തിരുവിതാംകൂർ കൃഷിവ്യവസായമാസിക

വാല്യം 17 } തിരുവനന്തപുരം, 1112 മേടം { ലക്കം 4

## കച്ചവടം.

(എൻ. രാമൻതമ്പി. ബി. എ.)

നാമിന്നൊരു വാണിജ്യയുഗത്തിലാണു ജീവിക്കുന്നതു്. വാണിജ്യോൽകർഷത്തെ ലാക്കാക്കിയാണു സാമ്രാജ്യനയങ്ങൾപോലും രൂപവൽക്കരിക്കപ്പെടുന്നതു്. ജപ്പാനും അമേരിക്കയും ബ്രിട്ടനും മററു യൂറോപ്യൻരാജ്യങ്ങളും വ്യവസായവാണിജ്യാദിപരിശ്രമങ്ങളിൽ കൂടിയാണു അവരുടെ ഭൗതികമായ ഉൽക്കർഷം പ്രാപിച്ചിട്ടുള്ളതെന്നു പറയുന്നതിൽ സംശയിക്കാനില്ല. ഗ്രേററുബ്രിട്ടൻതന്നെ അതിപ്രബലമായ ഒരു സൈന്യശക്തി നിലനിർത്തിപ്പോരുന്നതു അവരുടെ വാണിജ്യത്തിൻെറയും വാണിജ്യമാർഗ്ഗങ്ങളുടേയും പരിരക്ഷണത്തിനുവേണ്ടിയാകുന്നു. ഇന്ത്യയുടെ കച്ചവടത്തിനുവേണ്ടി മൂന്നുശതാബ്ദക്കാലത്തോളം അനേകം യൂറോപ്യൻരാജ്യക്കാർതമ്മിൽ നടന്നുവന്ന ഘോരസമരങ്ങൾ ചരിത്രപ്രസിദ്ധമാണല്ലോ. ഇന്ത്യയെ കൈവെടിയാൻ ബ്രിട്ടൻ വിസമ്മതിക്കുന്നതുതന്നെ അവരുടെ കച്ചവടത്തെ ഉദ്ദേശിച്ചല്ലെങ്കിൽ മറെറന്തിനുവേണ്ടിയാണു്? നവീനയുഗം ഉൽഘാടനംചെയ്യുമാറു അമേരിക്കയെന്ന ഒരു പുതിയ ലോകം കണ്ടുപിടിച്ചതുതന്നെ പൗരസ്ത്യരാജ്യങ്ങളുമായുള്ള വ്യാപാരത്തിനു ഒരു കടൽമാർഗ്ഗം കണ്ടുപിടിക്കാനുള്ള ശ്രമത്തിലായിരുന്നല്ലോ. ഇങ്ങനെ ആധുനികലോകത്തിൻെറ പരിണാമഗതിയെ വാണിജ്യം ഇത്ര സാരമായി ബാധിക്കയും നിയന്ത്രിക്കയും ചെയ്തിട്ടുണ്ടെങ്കിൽ അതു സാമ്പത്തികവും ഭൗതികവുമായ ഉൽകർഷത്തിനുള്ള മാർഗ്ഗങ്ങളിൽ വാണിജ്യത്തിനുള്ള നിസ്തുല പ്രാധാന്യം ഒന്നുകൊണ്ടുമാത്രമാണു്.

എന്നാൽ നമ്മുടെ വാണിജ്യലോകത്തിൽ നായന്മാരുടെ അഭാവം പരിതാപകരമായ ഒരു പരമാത്ഥമാകുന്നു. അപൂർവം വല്ല നായന്മാരും കച്ചവടത്തിൽ വിജയം പ്രാപിക്കുന്നുണ്ടെങ്കിൽ അതൊരു വ്യത്യസ്തതയായിട്ടല്ലാതെ ഗണിക്കേണ്ടതില്ല. സാമ്പത്തികോൽകർഷത്തിനും ധനാഭിവൃദ്ധിക്കും ഉള്ള മാർഗ്ഗങ്ങളിൽ കൃഷിയെ അപേക്ഷിച്ച വാണിജ്യവ്യവസായാദികൾക്കു തുലോം കൂടുതൽ പ്രാധാ

ന്യമുള്ള ഇക്കാലത്തു നായന്മാൎക്കു ഈ വിഷയത്തിൽ ഉണ്ടായിരിക്കുന്ന ദുസ്ഥിതിയുടെ കാരണങ്ങളും അവയ്ക്കുള്ള പരിഹാരമാൎഗ്ഗങ്ങളും ആരായേണ്ടതു ഒഴിച്ചുകൂടാത്ത ഒരത്യാവശ്യമാകുന്നു.

കച്ചവടവിഷയത്തിൽ നായരുടെ പിന്നാക്കമായ നിലയുടെ പ്രധാന കാരണം അന്വേഷിക്കേണ്ടതു നായരുടെ പൂൎവ്വചരിത്രത്തിലാകുന്നു. കൃഷി, ആയോധനം, രാജസേവ, രാഷ്ട്രീയപ്രവൎത്തനങ്ങൾ എന്നിവയായിരുന്നു ഈ അടുത്ത കാലംവരെ നായന്മാരുടെ ജീവിതവൃത്തികൾ എന്നുള്ളതു അനിഷേധ്യമായ ഒരു ചരിത്ര വസ്തുതയാകുന്നു. നായർ അവന്റെ ഭൂമിയിൽ നിന്നുള്ള ഉല്പന്നങ്ങളിൽ സ്വന്തആവശ്യം കഴിഞ്ഞുള്ളതു വിററു പണമോ ആവശ്യമുള്ള മററു സാധനങ്ങളോ വാങ്ങിയിരുന്നു എന്നല്ലാതെ സാധനങ്ങളുടെ ക്രയവിക്രയം ഒരു തൊഴിലായി സ്വീകരിച്ചു അതിൽ നിന്നു ആദായമെടുക്കുവാൻ നിഷ്കർഷിച്ചിരുന്നില്ല. നാട്ടിൻപുറങ്ങളിൽ നടന്നു കുരുമുളകു, നാളികേരം മുതലായ സാധനങ്ങൾ ചില്ലറയായും മൊത്തമായും ശേഖരിച്ചു ആലപ്പുഴ മുതലായ വാണിജ്യകേന്ദ്രങ്ങളിൽ കൊണ്ടുപോയി വില്ക്കുക, അവിടെ നിന്നു മററു സാമാനങ്ങൾ വാങ്ങി നാട്ടിൻപുറങ്ങളിൽ കൊണ്ടുപോയി വിതരണം ചെയ്യുക, സ്ഥിരമായി വ്യാപാരശാലകൾ സ്ഥാപിച്ചു് ഇരുന്നു കച്ചവടം ചെയ്യുക എന്നീവ്യാപാരവൃത്തികൾ മുൻപിനാലെ നമ്മുടെ ദേശങ്ങളിൽ നടത്തിവന്നിരുന്നതു ക്രിസ്ത്യാനികൾ, മഹമ്മദീയർ, കൊങ്കണബ്രാഹ്മണർ മുതലായ വൎഗ്ഗക്കാരായിരുന്നു. ഇങ്ങനെ അനേകകാലമായി—അനേകശതാബ്ദക്കാലമായി—വ്യാപാരജീവിതം പരിചയിച്ചിട്ടില്ലാത്തതിനാൽ നായന്മാൎക്കു കച്ചവടത്തിന്റെ ഒരു പാരമ്പൎയ്യമോ അതിനുള്ള വാസനയോ ഇല്ലാതെയാണിരിക്കുന്നതു്.

ചരിത്രപരമായ കാരണങ്ങളാൽ തന്നെ കച്ചവടജീവിതത്തിനു യോജിച്ച ശീലങ്ങളും സ്വഭാവങ്ങളുമല്ല നായന്മാർ ആൎജ്ജിച്ചിട്ടുള്ളതു്. സ്ഥിരോത്സാഹം, മുഷിഞ്ഞു ജോലിചെയ്യുന്ന ശീലം, മിതവ്യയം, ലോഭം എന്നിഗുണങ്ങൾ കച്ചവടജീവിതത്തിനു അത്യന്താപേക്ഷിതമാകുന്നു. മററു പല വൎഗ്ഗക്കാരേയും ജാതിക്കാരേയും അപേക്ഷിച്ചു ശ്രേഷ്ഠഭാവം നടിച്ചും നാട്ടിന്റെ നായകന്മാരെന്നഭിമാനിച്ചും കഴിഞ്ഞുവന്ന നായന്മാർ ജന്മികളായും ജന്മികളുടെ കാൎയ്യക്കാരന്മാരായും, സൎക്കാരുദ്യോഗങ്ങൾ വഹിച്ചും മററു വിജ്ഞാനവൃത്തികളിൽ പ്രവേശിച്ചും ആണു് അടുത്ത കാലംവരെ ജീവിച്ചുപോന്നിരുന്നതു്. ഈ മാതിരി കാൎയ്യങ്ങളിൽ താരതമ്യേന അശ്രദ്ധാലുക്കളായി, തൊഴിൽവ്യവസായ വാണിജ്യാദികളിൽ വ്യാപൃതരായിക്കഴിഞ്ഞിരുന്ന നായരേതരന്മാർ സാമ്പത്തികവും ധനപരവും ആയ കാൎയ്യങ്ങളിൽ നായന്മാരെ തുലോം പിന്നിലാക്കിയിരിക്കുന്നതിൽ വിസ്മയിക്കുവാൻ അവകാശമില്ല.

സാമ്പത്തികകാരണങ്ങളും സർവ്വോപരി പ്രാധാന്യമുള്ളവയാകുന്നു. വ്യക്തിപരമായ ഉത്തരവാദിത്വവും പരിശ്രമശീലവുമാകുന്നു കച്ചവടജീവിതത്തിന്റെ വിജയത്തിനു നിദാനമായിട്ടുള്ളതു്. ഈ അടുത്തകാലംവരെ കൂട്ടുകുടുംബവ്യവസ്ഥയിലും മരുമക്കത്തായത്തിലും കഴിഞ്ഞുവന്നിരുന്ന നായന്മാൎക്കു മേൽപറഞ്ഞ ഗുണങ്ങൾ ആൎജ്ജിക്കുവാൻ തക്കതായ പരിതാവസ്ഥകളുണ്ടായിരുന്നില്ല. കച്ചവടത്തിനുള്ള വാസനയോ സന്നദ്ധതയോ ഉണ്ടായിരുന്ന നായർവ്യക്തികൾക്കു സ്വതന്ത്രമായി മുതൽ മുടക്കി വ്യാപാരം നടത്തുന്നതിനുള്ള സൗകൎയ്യങ്ങളും പഴയ വ്യവസ്ഥയിൽ വളരെ കുറവായിരുന്നു. ആളോഹരിവ്യവസ്ഥയും മക്കത്തായവും വന്നപ്പോഴേക്കു നായരുടെ ധനസ്ഥിതി ഏറെക്കുറെ അപരിഹാൎയ്യമാംവണ്ണം അധഃപതിച്ചു കഴിഞ്ഞിരുന്നു. ആളോഹരി കിട്ടിയ സ്വത്തോ പണമോകൊണ്ടു ഭൂരിപക്ഷം ആളുകൾക്കും സ്വതന്ത്രമായ ജീവസന്ധാരണം സാദ്ധ്യമായിരുന്നില്ല. അതുകൊണ്ടാണു് ചില്ലറ മുതൽമുടക്കുമാത്രം ആവശ്യമുള്ള ബീഡിമുറുക്കാൻകടകളും കാപ്പിക്കടകളും നാട്ടിന്റെ നാനാഭാഗങ്ങളിലും നായന്മാരുടെ വകയായി കാണാൻ കഴിയുന്നതു്. കുടുംബഭാഗത്തിൽ സാരമായ ഒരു തുക ഓഹരികിട്ടിയിട്ടുള്ള നായന്മാരിൽ പലരും കച്ചവടത്തിന്റെ മാഹാത്മ്യം മനസ്സിലാക്കാതെയും അതു തങ്ങളുടെ അഭിമാനത്തിനു മോശമാണെന്ന ധാരണയിലും കച്ചവടവൃത്തിയെ നിരാകരിച്ചു. അപൂൎവം ചില്ലവരും കച്ചവടത്തിൽ പ്രവേശിച്ചിട്ടുണ്ടെങ്കിൽ അവരിൽ മിക്കവരും ധൂൎത്തുകൊണ്ടും ആഡംബരഭ്രമംകൊണ്ടും വ്യക്തിപരമായ നോട്ടംകൂടാതെ കാൎയ്യങ്ങളെല്ലാം കാൎയ്യസ്ഥന്മാരേയും ശമ്പളക്കാരേയുംകൊണ്ടു നടത്തിച്ചും കടംകൊടുത്തും നഷ്ടപ്പെട്ടു. ഇത്തരം ദുൎഗ്ഗുണങ്ങളോ പിടിപ്പുകേടോ ഇല്ലാത്ത അപൂൎവം ചില നായന്മാർ കച്ചവടത്തിലേൎപ്പെട്ടു ദിനംദിനം അഭിവൃദ്ധി പ്രാപിക്കാതെയും ഇരുന്നിട്ടില്ല.

കൂട്ടുകുടുംബവ്യവസ്ഥയിൽ കുടുംബത്തിന്റെ പൊതു ആവശ്യങ്ങൾക്കല്ലാതെ പണം കടമെടുക്കാൻ കഴിവില്ലാതിരുന്നതിനാൽ കച്ചവടത്തിൽ മുതൽമുടക്കാൻ നായന്മാൎക്കു പണം സുലഭമായിരുന്നില്ല. ആധുനികവാണിജ്യത്തിനു അവശ്യാപേക്ഷിതമായ ബാങ്കിങ്ങ് ഏൎപ്പാടുകളിലും നായന്മാർ ഈ അടുത്തകാലംവരെ പ്രവേശിച്ചിരുന്നില്ല. ഏവംവിധങ്ങളായ കാരണങ്ങളാലാണു് നായന്മാർകച്ചവടവിഷയത്തിൽ ഇത്ര പിന്നാക്കമായ ഒരു നിലയിൽ ആയിത്തീൎന്നിട്ടുള്ളതു്.

## പരിഹാരമാൎഗ്ഗങ്ങൾ

ഈ ദുസ്ഥിതി പരിഹരിക്കുന്നതിനു സമുദായത്തിന്റെ ആഭിമുഖ്യത്തിൽ വിപുലവും സംഘടിതവുമായ ഒരു ശ്രമം ആവശ്യമായിരിക്കുന്നു. ഒന്നാമതായി നായർയുവാക്കന്മാൎക്കു വാണിജ്യപരമായ പരിജ്ഞാനവും പരിശീലനവും നൽകണം. അതിനു ആധുനികരീതിയിലുള്ള വാണിജ്യവിദ്യാലയങ്ങൾ സ്ഥാപിച്ചു നടത്തേണ്ടിയിരിക്കുന്നു.

വിദ്യാലയത്തിലെ പഠിത്തംകഴിഞ്ഞു പുറത്തുവരുന്നവർക്കു മികച്ച വാണിജ്യശാലകളിൽ കുറേകാലത്തേക്കു പ്രായോഗികപരിശീലനം ലഭിക്കത്തക്കവണ്ണം അപ്രൻറിസു ചെയ്യുന്നതിനുള്ള ഏർപ്പാടുകളുണ്ടാകണം. കച്ചവടത്തിൽ പാരമ്പര്യവും വാസനയും ഇല്ലാത്തതിൻെറ ന്യൂനത ഈ വിധത്തിൽ ഏറക്കുറെ പരിഹരിക്കാവുന്നതാണു്.

അടുത്തതായി വേണ്ടിയിരിക്കുന്നതു കച്ചവടത്തിലേർപ്പെടുന്ന നായന്മാർക്കു "ക്രഡിററ്"—അതായതു കുറഞ്ഞപലിശയ്ക്കു പണം കടമെടുക്കുന്നതിനുള്ള സൗകര്യം—സുലഭമായിത്തീരണം. ഈ ഒരു കാര്യത്തിൽ നായന്മാർക്കു ഇന്നുള്ള പാരതന്ത്ര്യം അത്യന്തം പരിതാപകരമായിരിക്കുന്നു. നായന്മാർക്കു കച്ചവടാഭിവൃദ്ധിയുണ്ടാക്കണമെന്നു പ്രത്യേക നിഷ്കർഷയോടെ പ്രവർത്തിക്കാൻ നായന്മാരുടെവക ബാങ്കുകൾ തന്നെവേണം. നായർ സർവ്വീസ്സ് സൊസൈററിബാങ്കിനെ പരിപോഷിപ്പിക്കയും അതിൻെറ ശാഖകൾ നാട്ടിൻെറ പ്രധാന കേന്ദ്രങ്ങളിലെല്ലാം സ്ഥാപിക്കയും ചെയ്താൽ നായർവണിക്കുകളുടെ ക്രഡിററ് ആവശ്യങ്ങൾ ഏറക്കുറെ അതുകൊണ്ടു നിറവേററാം. പരസ്പരസഹായസംഘങ്ങളും ഇക്കാര്യത്തിൽ വളരെ പ്രയോജനപ്പെടാതിരിക്കയില്ല.

വിദേശങ്ങളുമായി നേരിട്ടുള്ള ഏററിറക്കുമതി വ്യാപാരമാണു് കച്ചവടത്തിൽ ഉന്നതിയെ പ്രാപിക്കുന്നതിനു അത്യന്താപേക്ഷിതമായ ഒരുകാര്യം. നമ്മുടെനാട്ടിലെ ഏതെല്ലാം ഉൽപന്നങ്ങൾ ഏതെല്ലാം രാജ്യങ്ങളിലേക്കു കയററിഅയച്ചു ആദായമുണ്ടാക്കാം. മൊത്തത്തിൽ ഇറക്കുമതിചെയ്തു വിററഴിച്ചു ആദായമുണ്ടാക്കാവുന്ന ഉൽപ്പന്നങ്ങൾ ഏതേതു രാജ്യങ്ങളിലാണുള്ളതു് എന്നീവിവരങ്ങളും ലോകത്തിലെ മാർക്കററുകളുടെ അപ്പോഴപ്പോഴുള്ള സ്ഥിതിയും അറിഞ്ഞുകൊണ്ടിരിക്കേണ്ടതു് കച്ചവടത്തിനു പ്രത്യേകിച്ചു വിദേശങ്ങളുമായുള്ള കച്ചവടത്തിനു ഒഴിച്ചുകൂടാൻ വയ്യാത്ത ഒരാവശ്യമാകുന്നു.

കച്ചവടത്തിൻെറ വിജയത്തിനു ശരിയായ കണക്കുകളും ആഡിററിങ്ങുംകൂടാതെ കഴികയില്ല. കച്ചവടംചെയ്യുന്ന സാമാനങ്ങളുടെ ഇനങ്ങളിൽ ഏതേതിൽനിന്നു എത്രയെത്ര ലാഭമോ നഷ്ടമോ ഉണ്ടാകുന്നു, മുതൽമുടക്കിൻെറ എത്രശതമാനം പ്രവർത്തനച്ചിലവുകൾക്കു വേണ്ടിവരുന്നു, ഒരു നിശ്ചിതകാലഘട്ടത്തിനുള്ളിൽ കച്ചവടത്തിൻെറ മൂലധനത്തിനു എത്രശതമാനം അഭിവൃദ്ധിയുണ്ടായിട്ടുണ്ടു്. എന്നെല്ലാമുള്ള വിവരങ്ങൾ അതതുകാലത്തു ശരിയായ കണക്കുകൾമൂലം അറിഞ്ഞുകൊണ്ടിരുന്നെങ്കിൽ മാത്രമേ കച്ചവടത്തിൻെറ അഭിവൃദ്ധി സുഗമമായിരിക്കയുള്ളു. അതുകൊണ്ടു ശാസ്ത്രീയമായ രീതിയിലുള്ള കണക്കുകൾ സൂക്ഷിക്കാനും അതതുകാലത്തു കണക്കുകളെ പരിശോധിച്ചു ആഡിററുചെയ്യിക്കാനും മതിയായ വ്യവസ്ഥയുണ്ടായിരിക്കേണ്ടതു് അത്യാവശ്യമാകുന്നു.

## ഒരു വാണിജ്യമണ്ഡലം.

മേൽപറഞ്ഞ പല സംഗതികളും വ്യക്തിപരമായ പരിശ്രമങ്ങളാൽ സാധിക്കാൻ എളുപ്പമുള്ളവയല്ല. അവയുടെ നിർവഹണത്തിനു നായന്മാരുടെ വകയായി ഒരു വാണിജ്യമണ്ഡലം സ്ഥാപിക്കുന്നതു തുലോം പ്രയോജനകരമായിരിക്കും. നായർ വണിക്കുകളെയും വാണിജ്യകാര്യങ്ങളിൽ നല്ല വിജ്ഞാനവും കുശലതയുമുള്ള നായർ വ്യക്തികളെയും ആ വാണിജ്യമണ്ഡലത്തിൽ അംഗങ്ങളായി ചേർക്കണം. ഈ വാണിജ്യമണ്ഡലത്തിൻെറ ആഭിമുഖ്യത്തിൽ വാണിജ്യവിദ്യാലയങ്ങൾ നടത്താം; വാണിജ്യവിദ്യാഭ്യാസം ലഭിച്ച യുവാക്കന്മാരെ പ്രായോഗിക പരിശീലനത്തിനായി അപ്രൻറീസു ചെയ്യിക്കാൻ ഏർപ്പാടുചെയ്യാം; കാലാകാലങ്ങളിൽ കണക്കുകൾ പരിശോധിച്ചു ആഡിററു ചെയ്യുന്നതിനു വ്യവസ്ഥചെയ്യാം; ലോകത്തിലെ മാർക്കററുകളുടെയും കച്ചവടത്തിൻെറ ഗതിവിഗതികളെയും സംബന്ധിച്ചു അപ്പോഴപ്പോഴുള്ള അറിവുകളും സ്ഥിതിവിവരങ്ങളും ശേഖരിച്ചു വിതരണംചെയ്കയും മണ്ഡലത്തിലെ അംഗങ്ങൾക്കു വേണ്ട ഉപദേശങ്ങൾ നൽകുകയുംചെയ്യാം; നമ്മുടെ ഉല്പന്നങ്ങളെപ്പററി അന്യരാജ്യങ്ങളിൽ പ്രചരണം നടത്തുന്നതിനും പുതിയ മാർക്കററുകൾ തേടിപ്പിടിക്കുന്നതിനുംആയി പ്രതിനിധികളെയും ഏജൻറന്മാരെയും നിയോഗിക്കാം. ചുരുക്കിപ്പറഞ്ഞാൽ നായന്മാരുടെ കച്ചവടാഭിവൃദ്ധിക്കു അവശ്യാപേക്ഷിതങ്ങളായ പല പ്രവൎത്തനങ്ങളും ഒരു വാണിജ്യമണ്ഡലത്തിനു നടത്താവുന്നതാണ്.

ഇപ്രകാരം ഒരു വാണിജ്യമണ്ഡലം രൂപീകരിക്കുന്നതിൻെറ പ്രാരംഭകൎത്തൃത്വം വഹിക്കേണ്ടതു ആരാണെന്നു ഒരു ചോദ്യത്തിനവകാശമുണ്ട്. നായർ സമുദായത്തിൻെറ സർവതോമുഖമായ ക്ഷേമോൽക്കർഷങ്ങളെ ലാക്കാക്കി പ്രവൎത്തിച്ചുപോരുന്ന നായർ സർവീസ്സൊസൈററിയെക്കാൾ ആ ഭാരം നിർവഹിക്കാൻ യോഗ്യതയും ചുമതലയും ഉള്ള ഒരു പൊതുസ്ഥാപനം നായന്മാർക്കില്ലതന്നെ. സർവിസ് സൊസൈററിയുടെ ആഭിമുഖ്യത്തിൽ നായന്മാരായ വണിക്പ്രമാണികളെയും വാണിജ്യവിഷയകമായ പരിജ്ഞാനവും താല്പര്യവും ഉള്ള നായർവ്യക്തികളെയും സമുദായത്തിലെ എണ്ണപ്പെട്ട നേതാക്കന്മാരെയും ക്ഷണിച്ചുവരുത്തി ഒരാലോചന നടത്തുകയും ശരിയായ ഘടനാവ്യവസ്ഥകളോടുകൂടി ഒരു വാണിജ്യമണ്ഡലം രൂപീകരിച്ചു ശക്തിയോടെ അതിനെ പ്രവൃത്തിപഥത്തിലേക്കു ഉന്തിവിടുകയുംചെയ്താൽ അതു് അതിൻെറ കൎത്തവ്യം ഭംഗംകൂടാതെ നിർവഹിച്ചുകൊണ്ടിരിക്കും. അതേസമയംതന്നെ എൻ. എസ്. എസ്. ബാങ്കിൻെറപരിപോഷണത്തിനായി സൊസൈററി സമുദായമദ്ധ്യത്തിൽ തീവ്രമായ ഒരു ശ്രമം ആരംഭിക്കേണ്ടിയിരിക്കുന്നു.

ഇതരസമുദായങ്ങളെ അപേക്ഷിച്ചു നായർസമുദായത്തിൻെറ സാമ്പത്തികസ്ഥിതി എത്ര മോശമാണെന്നും നായന്മാർ വാണിജ്യ വ്യവസായാദികളിൽ ഏർപ്പെ

ടേണ്ടതു അവരുടെ സാമ്പത്തിക ഭാവിക്കു എത്രമാത്രം ആവശ്യമാണെന്നും സമുദായാംഗങ്ങളിൽ ഒരു ബോധം ഉളവാക്കുന്നതിനും, സാമ്പത്തികോൽകർഷവും സാന്മാർഗ്ഗികജീവിതവും തമ്മിൽ അഖണ്ഡമായ ബന്ധമുള്ളതിനാൽ നായർ യുവാക്കന്മാർ സന്മാർഗ്ഗജീവിതം നയിക്കത്തക്കവണ്ണം നിഷ്കർഷിക്കയും സൽപ്രേരണ നൽകുകയും ചെയ്യുന്നതിനും വലുതായ പ്രചാരണവേലകൾ ആവശ്യമാകുന്നു. ഏതായാലും സംഘടിതവും തീവ്രവുമായ ഒരു ശ്രമം കൊണ്ടല്ലാതെ കച്ചവടലോകത്തിൽ നായൎക്കു ഒരു പ്രതിഷ്ഠലഭിക്കാൻ എളുപ്പമില്ലെന്നുള്ളതു നിർവിവാദമാകുന്നു. അത്തരമൊരു ശ്രമം ചെയ്യുന്നതിനു എന്തുകൊണ്ടും ചുമതലയും ശക്തിയുമുള്ള സാമുദായികസംഘടന എത്രകണ്ടു നേരത്തെ അക്കാര്യത്തിൽ ഉദ്യുക്തരാകുന്നോ അത്രകണ്ടു സമീപമായിരിക്കും കച്ചവടജീവിതത്തിൽ നായരുടെ വിജയം.

---

## ക്രൂവരകുകൃഷി

(എസ്. എ. പിള്ള, ചടയമംഗലം)

നമ്മുടെ രാജ്യത്തെ കാലാവസ്ഥ ഈ കൃഷിക്കു അത്യന്തം അനുകൂലമായിരുന്നിട്ടും മററു കൃഷികളോടൊപ്പം നമ്മുടെ കൃഷിക്കാർ ഇതിലേക്കായി യത്നം ചെയ്യാത്തതു് എന്തുകൊണ്ടാണെന്നറിയുന്നില്ല. നാട്ടുമ്പുറങ്ങളിൽ അപൂർവമായി കൃഷിചെയ്തുവരുന്നുണ്ടെന്നല്ലാതെ അത്രമതിപ്പായി ഗണിച്ചു് ആരും പ്രവർത്തിക്കാത്തതു് ആദായക്കുറവു നിമിത്തമാണെന്നൂഹിക്കാനും വഴികാണുന്നില്ല. ശാസ്ത്രീയമായവിധം കൃഷിചെയ്തു് ശരിയായ നിലയിൽ ഒരു ഉത്തമ ആഹാരപദാൎത്ഥമായി തയാറുചെയ്തു് വില്ക്കുന്നപക്ഷം ഇതിൽനിന്നു് ധാരാളം ആദായം ലഭിക്കുമെന്നുള്ള സംഗതി നിസ്തൎക്കമാണു്. ഏതൊരു കാർഷികോല്പന്നങ്ങളും അതേപടി വില്പനനടത്തി കിട്ടുന്നതുകൊണ്ടു് തൃപ്തിയടയുന്ന സ്വഭാവം നമ്മുടെ തൊഴിലിൽ നമുക്കു അലസതയെക്ഷണിച്ചുവരുത്തുകയാണു ചെയ്യുന്നതു്. അതിൽനിന്നും നമ്മുടെ ശ്രമത്തിൻേറയും ആദായത്തിൻേറയും പരിപൂർണ്ണത ഒരിക്കലുംവ്യക്തമാകയില്ല. ഏതൊരു വിളവുകളും തൊഴിൽപരമായി ക്രമീകരിച്ചു് വില്ക്കുകയാണു് വേണ്ടതു്. അതു് ആദായത്തേയും സർവോപരി അഭിമാനത്തേയും സ്ഥായിയായി നിലനിറുത്തുകതന്നെ ചെയ്യും. നമ്മുടെ പരിശ്രമത്തിൻെറ പരമാൎത്ഥമായ വില അപ്പോഴത്രെ അറിയുവാൻ കഴിയുന്നതു്. ഈ ഒരു സംഗതിയിൽ നാം മിക്കപേരും കൈക്കൊണ്ടിരിക്കുന്ന അക്ഷന്തവ്യമായ അലസത ദൂരീകരിക്കേണ്ടകാലം അത്യാസന്നമായിരിക്കുന്നു. ദാരിദ്ര്യത്തെ ഉന്മൂലനാശം ചെയ്യുന്നതിനു് ഒരു യഥാൎത്ഥകൃഷിക്കാരനു് ധാരാളം സാധിക്കും. ഒരു രാജ്യത്തിൻെറ ഐശ്വര്യംതന്നെ കൃഷിക്കാരിലാകുന്നു.

ക്രുവരക് – അഥവാ – പഞ്ഞപ്പുല്ല് നമുക്ക് അനുകൂലമായ ഒരു കൃഷിയാണെന്നു മാത്രമല്ലാ അതുമൂലം ചില കുടിൽവ്യവസായങ്ങൾകൂടി നടത്തി അഭിമാനത്തെ പുലത്താൻ സാധിക്കുമെന്നുള്ളതും കൂടിയാകുന്നു. വിദേശാഹാരപദാൎത്ഥങ്ങളെ നാം എത്ര കണ്ടു വിലമതിക്കുന്നു! ലോഭം കൂടാതെ പറയുന്ന വിലകൊടുത്തു വാങ്ങി ഉപയോഗിക്കുന്നു! അതിൽ നിന്നു് ഒട്ടും പ്രാധാന്യം കുറഞ്ഞ ഒന്നല്ല ക്രുവരക് എന്നു സൂക്ഷ്മമായി ചിന്തിച്ചാൽ ആൎക്കും അറിഞ്ഞുകൂടാതെ വരികയില്ല. ഈ നിലയ്ക്കു് അതിനെ മതിപ്പായിഗണിച്ചു് വേണ്ടതരത്തിൽ പ്രവർത്തിച്ചു് അഭിമാനവും ആദായവും സമ്പാദിക്കുന്നതിനു് പരിശ്രമിക്കാതിരിക്കുന്നതു് കർഷകധർമ്മമല്ലെന്നു തീൎത്തുപറയാവുന്നതാണു്.

ഇതിലേക്കു് സാമാന്യമായ ചൂടും തണുപ്പും ആവശ്യമാകുന്നു. നമ്മുടെ രാജ്യത്തെ കാലാവസ്ഥ മിക്കവാറും ഇതേനിലയിലായിരിക്കുന്നതിനാൽ ഇവിടത്തെ മിക്ക പ്രദേശങ്ങളും കൃഷിക്കു് അനുയോജ്യമായിട്ടുള്ളതത്രെ. വിളവിന്റെ പുഷ്ടി ക്ലിപ്തമായി നിൎണ്ണയിക്കാൻ സാധ്യമല്ല. സാമാന്യമായി ഉരംചെയ്തു കൃഷിചെയ്താൽ തന്നെയും വിളവു നൂറുമേനിയിൽ ഒട്ടും കുറവായിരിക്കയില്ല. നേരെ മറിച്ചു്, ശരിയായി നിലം തയ്യാറുചെയ്തു് ആവശ്യമായ വളംചേൎത്തു ശ്രദ്ധയോടുകൂടി കൃഷിചെയ്യപ്പെടുന്ന പക്ഷം വിളവു് ഇതിൽ നാലിരട്ടിവൎദ്ധിച്ചുകാണും. കൃഷിസ്ഥലം കുറെദിവസം ആട്ടിൻ പറ്റത്തെ കിടയിട്ടു് മണ്ണിനു് വളം നൾകണം. അനന്തരം തറശരിയായി മൂന്നുനാലു ചാൽഉഴുതു് വളം മണ്ണിനോടു യോജിപ്പിക്കണം. ധാരാളം ചാരത്തിൽ ആവശ്യമായ വിത്തുകലൎത്തി ഇളക്കി ഉഴുതുപോകുന്ന ചാലിൽ സമമായ അകലത്തിൽ നുള്ളിഇട്ടു പോകണം. ഒരേക്കർ സ്ഥലത്തു കൃഷിചെയ്യുന്നതിനു മുക്കാൽ ഇടങ്ങഴി ക്രുവരകു വിത്തു് ധാരാളം മതിയാകുന്നതാണു്. കാലാവസ്ഥ അനുകൂലമാണെങ്കിൽ ൪൦൦ മേനി വിളവു് ലഭിക്കുമെന്നുള്ളതു് നിസ്സംശയംതന്നെ. ഇടങ്ങഴിക്കു രണ്ടു ചക്രമാണു വിലയെന്നിരുന്നാലും ഇന്നത്തെ നെല്ലുവിലയേക്കാൾ കൂടുതലാണെന്ന സംഗതിയും വിസ്മരിക്കാവുന്നതല്ല.

ഓട്ട്സ് മീൽ, മെല്ലിയൻസ് വുഡ് മുതലായി അനവധി ഭക്ഷണപദാൎത്ഥങ്ങൾ വിദേശത്തുനിന്നും നമുക്കു ഇറക്കുമതിമൂലം ലഭിക്കുന്നതുപോലെ ഇതും ഒരു ഉത്തമ ആഹാരസാധനമാക്കി തയ്യാറുചെയ്തു് നമുക്കു കയറുമതി ചെയ്യാവുന്നതാകുന്നു. അതു നമുക്കും നമ്മുടെ തൊഴിലിനും തദ്വാരാ രാജ്യത്തിനും അഭിമാനകരമത്രെ. കുടിൽവ്യവസായങ്ങളെ കഴിയുന്നത്ര പോഷിപ്പിക്കണമെന്നുള്ള ഏകവിചാരം ഓരോ വ്യക്തിയിലും മുദ്രാവാക്യമായി തെളിഞ്ഞു ശോഭിക്കേണ്ടതാണല്ലോ. നമ്മുടെ ഉല്പന്നങ്ങൾകൊണ്ടു് സാധിക്കാവുന്നിടത്തോളം വ്യവസായങ്ങളെ പ്രവൃത്തിയിൽ വരുത്തുന്നതിനാണു് ഓരോ ആളുകളും യത്നിക്കേണ്ടതു്. ഇതു് വെറും പ്രസംഗമായിരുന്നാൽ കടലാസ്സിൽ പഞ്ചസാരയെന്നെഴുതി നക്കുന്നതുപോലെ ആയിരിക്കും. പ്രവൃത്തിയിലാണു നമ്മുടെ വിജയം സ്ഥിതിചെയ്യുന്നതു എന്നുള്ള വസ്തുത അക്ഷരംപ്രതി ഓൎത്തിരിക്കേണ്ടതു് ആവശ്യമാണു്. ഈ ക്രുവരകിനെ സംബന്ധിച്ചുള്ള വ്യവസായ വൃത്തി

നമ്മുടെ സഹോദരിമാരാൽ നടത്തപ്പെടാൻ സൗകര്യമുള്ള സ്ഥിതിക്ക് അവരുടെ ഗൃഹഭരണജോലിക്ക് പുറമെ കിട്ടുന്ന സമയം ഇതിലേക്കായി വിനിയോഗിക്കുന്നതിന് അവരുടെ ഹൃദയം സന്നദ്ധമാകേണ്ടതാകുന്നു.

ക്രൂവരക് കുഞ്ഞുങ്ങൾക്കെന്നല്ലാ, പ്രായമായവൎക്കും—ആബാലവൃദ്ധം—ഒരു പൂൎണ്ണാഹാരമാകുന്നു. ആരോഗ്യത്തെ വളൎത്തിനിലനിൎത്തുന്നതിന് ഇതുപൎയ്യാപ്തമായിരിക്കും. മുലപ്പാൽ കുറവുള്ള കുഞ്ഞുങ്ങൾക്കുംമററും ക്രൂവരകുപൊടി പാകത്തിനുകാച്ചി പാലും പഞ്ചസാരയുംചേൎത്തു കൊടുത്തുവരുന്ന പതിവു പുത്തരിയല്ല. ഇതു തണുപ്പുകൂടുതലുള്ള ഒരു സാധനമാണെങ്കിലും ഇതിൽ ശരീരപോഷണത്തിനടിസ്ഥാനമായ പലതുഘടാംശങ്ങളും അടങ്ങിയിരിക്കുന്നതായി അഭിപ്രായമുണ്ടു്.

അടുത്തതായി ഇതിൽ തൊഴിൽപരമായി പ്രവൎത്തിക്കാനുള്ളതു് എന്തെന്നുള്ളതിനെപ്പററി ചുരുക്കമായി പ്രസ്താവിക്കാം. പുതുതായി വിളവെടുത്ത ക്രൂവരകു് നല്ലതുപോലെ ഉണക്കി കുത്തിപ്പാററി പൊടികളഞ്ഞു് തിരുകല്ലിൽ തിരുകി നേൎമ്മയായ മാവാക്കുക. ആ മാവിൽ ഉമികൂടി കലൎന്നിരിക്കുമെന്നുള്ളതിനാൽ അതിനെ ഇല്ലായ്മചെയ്യുന്നതിനു മാവു് വെള്ളത്തിൽ കലക്കി തെളിച്ചെടുക്കുക. ഇപ്രകാരം അഞ്ചാറുതവണ കലക്കി തെളിച്ചെടുക്കുമ്പോൾ ഉമി മുഴുവൻ വേറെ ആയിത്തീരും. തെളിച്ചെടുത്ത വെള്ളം വെയിലത്തുവച്ചു് ഉണക്കിവററിക്കണം. രണ്ടുമൂന്നുദിവസത്തെ നല്ല വെയിൽകൊണ്ടു ജലംമുഴുവൻവററി മാവായിത്തീരും. അതു ഒന്നുകൂടി ഉലൎത്തി വീണ്ടും ശരിയായി ഉണക്കണം. ജലത്തിന്റെ അംശം അശേഷം നശിപ്പിച്ചില്ലെങ്കിൽ പഴക്കത്തിനു നന്നായിരിക്കയില്ല. ഇപ്രകാരം പാകപ്പെടുത്തി എടുത്ത മാവു് ½, 1, 2, റാത്തലുകൾ വീതമുള്ള പാക്കററുകളാക്കി ഉചിതമായി അച്ചടിച്ച ലേബിളുകളും പുറമെ ഒട്ടിച്ചു് ഇന്നത്തെ വിദേശ ആഹാരസാധനങ്ങളോടൊപ്പം അന്യസ്ഥലങ്ങളിൽ അയച്ചു വ്യാപാരം നടത്താവുന്നതാകുന്നു. ജലമയം ഏകദേശം വററി കുഴമ്പുപരുവത്തിലാകുന്ന ഘട്ടത്തിൽ കുഴച്ചു് വില്ലകളാക്കി മറെറാരു രൂപത്തിലും തൂക്കി പാക്കററുകളിലാക്കാവുന്നതാകുന്നു. ഇതിനു മധുരം ആവശ്യമെങ്കിൽ അല്പം പഞ്ചസാരയോ സാക്കറൈനോകൂടിചേൎത്തും പാകപ്പെടുത്തിക്കൊള്ളാൻ കഴിയുന്നതാകുന്നു.

ഇതിൽനിന്നും ആവശ്യത്തിനുതക്കവണ്ണം പൊടിയെടുത്തു വെള്ളമൊഴിച്ചു കാച്ചി പാലും പഞ്ചസാരയും ആവശ്യംപോലെ ചേൎത്തു ഉപയോഗിക്കാം. ഇതിലേക്കു കാൎഡുബോൎഡുകൊണ്ടോ തകരംകൊണ്ടോ ഉണ്ടാക്കിട്ടുള്ള പെട്ടികൾ പരസഹായംകൂടാതെ നാംതന്നെ ഉണ്ടാക്കുന്നതു നന്നായിരിക്കും. ആവശ്യമായ ലേബിളുകൾ അച്ചടിപ്പിക്കുന്നതിലേക്കുള്ള ചെലവുമാത്രമെ നാം വിനിയോഗിക്കാവൂ. രണ്ടു ചക്രം വിലയുള്ള ഇടങ്ങഴി ക്രൂവരകിൽനിന്നും സകല ചെലവുകളും കഴിഞ്ഞു് നാല

ണ്ടയിൽ കുറയാത്ത ആദായം നമുക്കുണ്ടാക്കുന്നതിനു നിഷ്പ്രയാസം സാധിക്കുന്നതാണ്. ആദായത്തെക്കാൾ അഭിമാനത്തിന്റെ അളവു് കൂടിയിരിക്കുമെന്നുള്ളതു് എടുത്തുപറയണമെന്നില്ലല്ലൊ. പക്ഷെ ഇതു പാകപ്പെടുത്തുന്നതിൽ കൂടുതലായ വൃത്തിയും ശ്രദ്ധയും ഉണ്ടായിരിക്കണമെന്നുള്ളതു് ഏററവും നിർബന്ധമാകുന്നു.

ഈ കൃഷി നമ്മുടെ നാട്ടുമ്പുറങ്ങളിൽ ധാരാളമായി നടത്തിയും സഹോദരിമാരുടെ വിശ്രമസമയങ്ങൾ ഇതുകൊണ്ടുള്ള വ്യവസായത്തിനായി ചെലവാക്കിയും നമ്മുടെ പരിശ്രമത്തിന്റെ പരിപൂൎണ്ണഫലം അനുഭവിക്കുന്നതിനും തദ്വാരാ കുടിൽവ്യവസായത്തെ പോഷിപ്പിക്കുന്നതിനും ഓരോ വ്യക്തിയും സന്നദ്ധമാകണമെന്നുള്ള വിനീതാഭിപ്രായത്തോടുകൂടി എന്റെ ഈ ചെറുലേഖനത്തെ സമാപിച്ചുകൊള്ളുന്നു.

## കൃഷിയുടെ പരിഹാൎയ്യമായ ദോഷവശങ്ങൾ.

ഏതൊരു പ്രവൃത്തിയുടേയും ജയാപജയങ്ങൾ പ്രവർത്തനമുറയിൽ അന്തർഭവിച്ചിരിക്കുന്നതായി പറയുന്നതിൽ തെററില്ലല്ലൊ. ജീവിതമാൎഗ്ഗത്തിനു ഏതെങ്കിലും ഒരു തൊഴിൽ ആക്കം കൂടിയേതീരു. ഒരു കൃഷിക്കാരനോ കച്ചവടക്കാരനോ വ്യവസായിയോ ആരായിരുന്നാലും അവനവന്റെ പ്രവൎത്തനത്തിൽ ആവശ്യമായ ശ്രദ്ധയും ഉത്സാഹവും പരിശ്രമവും കാണിച്ചില്ലെങ്കിൽ പ്രയത്നത്തിനുതക്ക പ്രതിഫലം ലഭിക്കാതെ വരുന്നു. ഇതിനു "ഭാഗ്യദോഷാ"ദിപൎയ്യായങ്ങൾ കല്പിക്കാതെ അവനവന്റെ "അലസത"യെന്നു സമാധാനപ്പെടുകയാണ് നല്ലതു്. ഓരോതൊഴിലിനും ചില നിശ്ചിതമുറകളുണ്ടു്. അവയെ അനുസരിച്ചു പ്രവൎത്തിക്കാൻ സന്നദ്ധതയുള്ളവൎക്കു് അവരുടെ തൊഴിലിൽ ആശാസ്യമായ ആദായത്തെത്തന്നെ പ്രതീക്ഷിക്കാവുന്നതാണ്.

നമ്മുടെ നാട്ടിലെ ഭൂരിപക്ഷം ജനങ്ങളും ഭൂസ്വത്തുടമസ്ഥരും കൃഷിക്കാരുമാണ്. ധാരാളം ഭൂസ്വത്തുള്ളവർ അതില്ലാത്തവൎക്കു പാതിവാരത്തിനോ പാട്ടത്തിനോ കൊടുത്തു കിട്ടുന്നതുകൊണ്ടു തൃപ്തിപ്പെടുന്നു. ഈ സംഗതിയിൽ ഉടമസ്ഥൻ മേൽനോട്ടം വഹിക്കുന്നില്ല. അതുകൊണ്ടു "കിട്ടുന്നതു കിട്ടട്ടെ" എന്നു സമാധാനിച്ചാണ് വളംപോലും ശരിയായി ചേൎക്കാതെ കൃഷിചെയ്തുവരുന്നതു്. ഇതുമൂലം ഉടമസ്ഥനും കൃഷിക്കാരനും ഒന്നുപോലെ നഷ്ടത്തിനുതന്നെ അധീനരായിത്തീരുന്നു. അല്പമായി ഭൂസ്വത്തുള്ള കൃഷിക്കാർ അവരുടെ സ്വന്തം ഭൂമിയിൽ കഴിയുന്നത്ര പരിശ്രമിച്ചു് പ്രവൎത്തിക്കുന്നതായി സമാധാനിക്കാമെങ്കിലും ശാസ്ത്രീയമായ നിലയിൽ പെരുമാറുന്നില്ലെന്നു് പറയാതെ തരമില്ല. ധാരാളം കൃഷിചെയ്യാനുള്ളവൎക്കു വളം പോലും ആവശ്യത്തിനനുസരിച്ചു് ചേൎക്കാനും തരപ്പെടുന്നില്ല. ഇപ്രകാരമുള്ള അലസതയോടുകൂടിയ പെരുമാററങ്ങളാൽ കർഷകവൃത്തി ഒന്നിനൊന്നു മന്ദീഭവിച്ചു് ആദായക്കുറവുള്ളതായി തീൎന്നിരിക്കുന്നു. ഇതു കൃഷിയുടേയൊ നിലത്തിന്റേയൊ ദോഷമാണെന്നു വിചാരിക്കാതെ അവനവന്റെ കൃത്യനിൎവ്വഹണത്തിലെ "ഉദാസീനത"നടത്തലാകുന്ന ദൃഷ്യമാണെന്നു് തീരുമാനിക്കേണ്ടതാകുന്നു. ഓരോകൊല്ലം മുൻപോട്ടു പോകുന്തോറും ഭൂമിയിൽ

വളം കുറഞ്ഞുകുറഞ്ഞു വരുന്നു. ആവശ്യമായ വളം മണ്ണിനുകൊടുക്കാതെ വിളവിനു പുഷ്ടിയോ നന്മയോ ഉണ്ടാകുന്നതെങ്ങനെ? പ്രകൃതിയുമായി സമ്മേളിച്ച് ആനന്ദമായി നടത്തുന്ന കൃഷിത്തൊഴിലിൽ ഒരു ദോഷം സാധാരണസംഭവിക്കാറില്ല. നമ്മുടെ ദോഷംകൊണ്ടു കൃഷിക്കും ദോഷം സംഭവിക്കുന്നതായിട്ടേ വിചാരിക്കേണ്ടു. കൃഷിയിൽ സാധാരണ കടന്നുകൂടാവുന്ന ദോഷങ്ങൾ ചുവടെ പ്രസ്താവിക്കാം. അവയെ ശരിയായവിധം മനസ്സിലാക്കി പ്രവൎത്തിക്കുന്നതിനു സന്മനസ്സുണ്ടാകുന്നപക്ഷം ഇന്നത്തെ ഭീമമായ ദോഷം ശരിയായി കുറയ്ക്കാമെന്നാണെനിക്കു തോന്നുന്നത്.

ഒന്നാമതായിനോക്കേണ്ടതു കാലാവസ്ഥയാണ്. ഇതു് പ്രകൃതിദത്തവും മനുഷ്യരാൽ വ്യത്യസ്തപ്പെടുത്താൻ സാധിക്കാത്തതുമത്രെ. ഓരോ കൃഷിയും അതാതിനു യോജ്യമായ കാലാവസ്ഥയ്ക്കനുകൂലമായിരുന്നില്ലെങ്കിൽ ദോഷം നേരിടാം. മഴ ആവശ്യമുള്ള സമയത്തു വെയിലും വെയിലിന്റെസമയത്തു മഴയും സംഭവിക്കയാണെങ്കിൽ അതു സാരമായ ദോഷംതന്നെയാണ്. അതിന് ഒന്നേ സമാധാനിക്കാനുള്ളൂ. നമ്മുടെ രാജ്യം ഏതുതരം കൃഷികൾക്കും അനുയോജ്യമായ കാലാവസ്ഥയോടുകൂടിയതാണ്. അവിചാരിതമായി വല്ലപ്പോഴും കാലാവസ്ഥക്കു ചില വ്യത്യസ്തനിലകൾ വന്നുപോകാമെന്നിരുന്നാലും പൊതുവെ ഗുണപ്രദമാണെന്നുമാത്രം ചിന്തിച്ചു സമാധാനിക്കാവുന്നതാണ് ഒരു കാലാവസ്ഥയെ നിയന്ത്രിച്ച് മറ്റൊരു രൂപത്തിലാക്കുന്നതിന് മനുഷ്യരാൽ സാധിക്കയില്ലെന്നിരിക്കെ അതിനെപ്പററി കൂടുതൽ പ്രസ്താവിക്കേണ്ടആവശ്യമില്ലല്ലോ.

രണ്ടാമതായി വിത്തുകളെപ്പററിയാണ് രണ്ടുവാക്ക് എനിക്കു പറയുവാനുള്ളത്. ഉപയോഗപ്പെടുത്തുന്ന വിത്തുകൾ പുഷ്ടിയുള്ളതും പൂൎണ്ണവിളവോടുകൂടിയതും മേന്മയേറിയതും യാതൊരു ദോഷങ്ങളും സംഭവിച്ചിട്ടില്ലാത്തതുമായിരിക്കണം. ഈ സംഗതിയിൽ നമ്മുടെ മാന്യകർഷകർ എത്രമാത്രം ശ്രദ്ധിക്കുന്നുണ്ടെന്ന് ചിന്തിക്കാൻ നിവൃത്തിയില്ല. ഒരു വിളവിൽനിന്നും അതിനടുത്ത തവണയ്ക്കുള്ള വിത്ത് ന്യായമായി ശേഖരിച്ചിരിക്കണമെന്നുള്ള ഒരു നിശ്ചയംതന്നെ അധികംപേൎക്കും ഇല്ലാതിരിക്കുന്നു. ഓരോന്നും കൃഷിചെയ്യേണ്ടഘട്ടം അടുക്കുമ്പോൾ അവകിട്ടുന്ന സ്ഥലത്തുചെന്നു ഉടനടി വാങ്ങിക്കൊണ്ടുവന്നു കുഴിച്ചിട്ട് ഊഴിയം നടത്തിപ്പോരുന്ന കൃഷിക്കാരുടെഎണ്ണവും എണ്ണാവുന്നതല്ല. ഈ രീതിപൂൎണ്ണമായി വൎജ്ജിക്കുകതന്നെവേണം. അവരവരുടെ ആവശ്യത്തിനുള്ള വിത്ത് അവരവരുടെ വിളവിൽനിന്നുതന്നെ പാകമാക്കി എടുത്തു ഭദ്രമായി സൂക്ഷിച്ചിരിക്കണം. ഒരുതരംമണ്ണിന് യോജിച്ച ഒരു വിത്ത് മറ്റൊരു വിദൂരസ്ഥലത്തെ മണ്ണിന് അത്രത്തോളം യോജിച്ചതായിരിക്കയില്ല. അല്ലെങ്കിൽ ആ മണ്ണുമായി ആ വിത്തു യോജിക്കുന്നഘട്ടം വരണം. അതിനു രണ്ടുമൂന്നു തവണ കൃഷിചെയ്തു ശേഷമേ ആ മണ്ണും വിത്തുമായിഅനുകൂലാവസ്ഥയിൽ പ്രവൎത്തിക്കയുള്ളൂ. ശരിയായവിളവു കിട്ടാതിരിക്കുന്നതിന് ഇതൊരു മതിയായ കാരണമായിത്തന്നെ ഗണിക്കപ്പെടണം. ഒരുമണ്ണിനനുകൂലമായവിത്ത് ആ മണ്ണിലെ വിളവിൽനിന്നും ഉണ്ടായതുതന്നെ ആയിരിക്കണം. മണ്ണും പ്രകൃതിയും എല്ലാസ്ഥലത്തും ഒരേരീ

തിയിലിരിക്കുന്നില്ല. ഓരോസാധനങ്ങളുടേയും വിളവെടുപ്പുകാലത്തു് അവയ്ക്കുള്ള വിത്തു് പ്രത്യേകം സൂക്ഷിക്കുന്ന വിഷയത്തിൽ നല്ല ശ്രദ്ധയുണ്ടായിരിക്കേണ്ടതാവശ്യമാണു്. "വിത്തുഗുണം പത്തുഗുണം" എന്ന പഴഞ്ചൊല്ലിൽ ഒരക്ഷരവും പതിരില്ല. ഈ സംഗതിയിൽ ഓരോ കൎഷകനും തന്റെ കൎത്തവ്യത്തെ ശരിയായവിധം പാലിക്കുമെങ്കിൽ വിത്തുമൂലം സംഭവിക്കാവുന്ന കൃഷിദോഷത്തെ പാടെ പരിഹരിച്ചു് രക്ഷനേടാവുന്നതാകുന്നു.

അടുത്തതായി വളം ചേർക്കലിനെപ്പററിയാണെനിക്കു പറയുവാനുള്ളതു്. നാം സാധാരണ ഉപയോഗിച്ചുപോരുന്ന ചാണകം, ചാരം, തോൽ, കരിയില എന്നിവ കൂടാതെ മററു വളങ്ങളില്ലെന്നുപോലും ധരിച്ചിട്ടുള്ള കർഷകരുമില്ലയോ എന്നാണു സംശയം. ശാസ്ത്രീയമായ വളങ്ങളുപയോഗിച്ചെങ്കിലല്ലാതെ കൃഷിക്കൊരു പൂൎണ്ണതയുണ്ടാകുന്നില്ല. എല്ലുപൊടി, മത്സ്യം, കുണ്ടുവളം, കുമ്മായം, ഉപ്പു് എന്നിങ്ങനെയുള്ള ശാസ്ത്രീയവളങ്ങൾ ആവശ്യംപോലെ കലൎത്തി മുറയനുസരിച്ചു് കൃഷിചെയ്യുന്നതിൽ കൂടുതൽ ജാഗ്രതയുണ്ടാകേണ്ടതാണു്. ഇക്കാൎയ്യത്തിൽ നമ്മുടെ ദൃഷ്ടി ശരിയായി പതിയുന്നുമില്ല. ഏതു കൃഷികൾക്കും മേൽപ്രസ്താവിച്ച നമ്മുടെ നാടൻ സുപരിചിത വളങ്ങൾ തനിച്ചും കൂട്ടിക്കലൎത്തിയും ചേൎത്തുവരുന്നതല്ലാതെ ഉചിതമായ ശാസ്ത്രീയവളങ്ങൾ അധികംപേരും ഉപയോഗിക്കാറില്ല. ശാസ്ത്രീയവളങ്ങൾ വിളവിന്റെ പുഷ്ടിക്കുമാത്രമല്ല, മണ്ണിന്റേയും മററും ഗുണത്തിനും കൂടിയാണെന്നു് ഓൎക്കേണ്ടതാകുന്നു. ഏതു മരത്തിന്റേയും ഇല തോൽവളമായി ഉപയോഗിച്ചുവരുന്നു. നിൎദ്ദോഷമായ കറയോടുകൂടിയ മരത്തിന്റെ ഇലതന്നെ തോൽവളമായി ഉപയോഗിച്ചു് മണ്ണു് ഉരമുള്ളതാക്കിത്തീൎക്കണം. വളം പേരിനുമാത്രം പോരെന്നും, ആവശ്യത്തിനു തക്കവണ്ണം ചേൎക്കേണ്ടതാണെന്നും നിർബന്ധമായി കരുതണം. കൃഷിയുടെ അഭിവൃദ്ധിക്കായി കൃഷിഡിപ്പാർട്ടുമെന്റിൽനിന്നും പുറപ്പെടുവിക്കുന്ന ലഘുലേഖകൾ കാണുന്നതാരു്? ഉപയോഗപ്രദമായ പ്രസംഗങ്ങൾ കേൾക്കുന്നതാരു്? അതനുസരിച്ചു് പ്രവൎത്തിക്കുന്നവരുടെ എണ്ണം എത്ര! ഓരോതരം കൃഷികൾക്കും ഏതേതു വളങ്ങൾ എത്രവീതം ചേൎക്കണമെന്നും മററു ദോഷങ്ങളെ പരിഹരിക്കേണ്ടതെങ്ങനെയെന്നും പ്രകടമായി പ്രസ്താവിച്ചുകൊണ്ടു് പ്രസിദ്ധീകരിക്കുന്ന ഡിപ്പാർട്ടുമെന്റു ലഘുലേഖകളെ അപ്പോഴപ്പോൾ വായിച്ചറിഞ്ഞു പ്രവൎത്തിക്കുന്നപക്ഷം കൃഷിയുടെ ന്യൂനതകളെ നിശ്ചയമായും പരിഹരിക്കാവുന്നതാകുന്നു. സമ്മിശ്രവളത്തിനു്, പ്രത്യേകവളം ചേൎത്താൽ ഗുണം കുറവായിരിക്കും. അതുകൊണ്ടു് ഓരോ കൃഷിക്കും ഉചിതമായ ശാസ്ത്രീയവളങ്ങൾ മണ്ണിൽകലൎത്തി കൃഷിചെയ്യുന്നതിനു് ഓരോ കർഷകനും നിർബന്ധിതനായിത്തീരുന്നപക്ഷം ആ വഴിക്കുണ്ടാകുന്ന ദോഷത്തെ തീൎത്തു രക്ഷനേടാവുന്നതാണു്.

അടുത്തതായി, ഉചിതമായ കൃഷി ആയുധങ്ങൾ ഉപയോഗിച്ചു് ശാസ്ത്രീയമായ രീതിയിൽ കൃഷി ചെയ്യുന്നതിൽ അധികംപേരും കാണിച്ചുവരുന്ന അനാസ്ഥ

ഭിമമായതല്ലെങ്കിലും ഒരു ചെറിയ ദോഷമായിത്തന്നെ പരിഗണിക്കേണ്ടിയിരിക്കുന്നു. മണ്ണിനെ ശരിയായവിധം മർദ്ദിച്ച് പാകപ്പെടുത്തി വളം പിടിപ്പിക്കണമെങ്കിൽ ശരിയായ കൃഷിയായുധങ്ങൾകൂടാതെ നിർവാഹമില്ല. സകല കൃഷിയായുധങ്ങളും മററുപകരണങ്ങളും ഒരു കൃഷിക്കാരന്റെ കലവറയിൽ ആവശ്യത്തിനെടുക്കത്തക്കവണ്ണം അടുക്കിയിരിക്കണം. ഒന്നു "കറിക്കു"കൊടുത്തുപോയാൽ അതു വന്നിട്ടേ ആവശ്യം നിറവേററാൻ സാധിക്കയുള്ളു എന്നു വരുന്നതു് നന്നല്ല. ശാസ്ത്രീയമായ ആയുധങ്ങൾതന്നെ ഉപയോഗിച്ച് കൃഷിചെയ്യുന്ന സംഗതിയിലും പ്രത്യേകം നിഷ്കർഷിക്കേണ്ടതത്യാവശ്യമാണു്.

കൂടാതെ വിത്തുമുളയ്ക്കുന്നതിനോടുകൂടി അതിനു് സാരമായ ദോഷം സംഭവിപ്പിക്കുന്നതിനു് കളകളും ഉണ്ടായിവരുന്നു. ഇവയെ യഥാകാലം നശിപ്പിച്ചില്ലെങ്കിൽ വിളവിനാവശ്യമായി മണ്ണിൽ കലർത്തിയിരിക്കുന്ന വളം പാഴ്ചെടികൾക്കു ലഭിക്കുന്നതിനും തദ്വാര നാം ഉദ്ദേശിക്കുന്നതുപോലുള്ള വിളവു ലഭിക്കാതിരിക്കുന്നതിനും കാരണമായിഭവിക്കുന്നു. അതിനാൽ അടിക്കടി ഇപ്രകാരമുള്ള കളകളെ ഉന്മൂലനാശം ചെയ്യുന്നതിൽ കൂടുതൽ ശ്രദ്ധ ഉണ്ടായിരിക്കണം. വിതച്ചാൽ വിളവെടുപ്പിനെ നിലം കാണുകയുള്ളു എന്നു ദൃഢമായവ്രതം കൈക്കൊണ്ടിരിക്കുന്ന ചില കൃഷിക്കാരും നമ്മുടെ കൂട്ടത്തിൽ ഇല്ലാതില്ല. ഓരോ കൃഷിസാധനങ്ങളേയും നമ്മുടെ അരുമസന്താനങ്ങളെയെന്നവണ്ണം ആത്മാർത്ഥമായി കരുതി രക്ഷിച്ചെങ്കിലല്ലാതെ കൃഷിയിൽനിന്നും നമ്മുടെ പ്രയത്നത്തിനു തക്കഫലം ലഭ്യമാകുന്നതല്ല.

കളകൾ വിളവുകളെ നശിപ്പിക്കുന്നതുപോലെതന്നെ ചില സന്ദർഭങ്ങളിൽ പലതരം ചെറുപ്രാണികളും വിളവിന്റെ നാശത്തിനു കാരണമായിത്തീരുന്നുണ്ടു്. അവയെഅപ്പോഴപ്പോൾ കണ്ടുപിടിച്ചു് തക്ക പ്രതിവിധിചെയ്യേണ്ടതാണു്. അധികദിവസത്തെ പ്രയത്നഫലമായി പുഷ്ടിയായി വളർന്നുവരുന്ന വിളവുകളെ പാടെ നശിപ്പിക്കുന്നതിനു് ഇത്തരം പ്രാണികൾക്കു് രണ്ടു ദിവസംതന്നെ കൂടുതലാണു്. ഇതിലേക്കു ശാസ്ത്രീയമായി കണ്ടുപിടിച്ചിട്ടുള്ള ഔഷധങ്ങൾ പ്രയോഗിച്ചോ വളത്തോടു് ഘടിപ്പിച്ചു ചേർത്തോ വേണ്ടതു പ്രവർത്തിക്കേണ്ടതാകുന്നു.

ഇങ്ങനെ ആലോചിച്ചുനോക്കിയാൽ ശരിയായ ഒരു കർഷകനു വിശ്രമസമയം വളരെ കുറവായിരിക്കും. മേൽകാണിച്ച ഓരോ സംഗതിയിലും ശരിയായ വിധം ശ്രദ്ധപതിപ്പിച്ചു് ശുഷ്കാന്തിയായി തൊഴിൽ നടത്തുന്നതിനു് കർഷകർ നിഷ്കളങ്കമായി സന്നദ്ധരാകുമെന്നുള്ളപക്ഷം ഇന്നു് ചില സ്ഥലങ്ങളിൽ സാരമായി സംഭവിച്ചുകൊണ്ടിരിക്കുന്ന ദോഷം മുഴുവൻ പരിഹരിക്കുന്നതിനും തൊഴിലിന്റെ ഉൽക്കർഷത്തിൽ ആനന്ദം അനുഭവിക്കുന്നതിനും ഇടയാകുന്നതാണു്.

ഇന്നത്തെ ചില കർഷകരുടെ നടപ്പുരീതിമുഴുവൻ വ്യത്യസ്തപ്പെട്ടെങ്കിലല്ലാതെ—ശാസ്ത്രീയതത്വങ്ങളനുസരിച്ചെങ്കിലല്ലാതെ—കൃഷിയിൽനിന്നും നമുക്കു യഥാർത്ഥമായ വിജയം അനുഭവിക്കാൻ കഴിയുന്നതല്ല. വർഷംതോറും വിളവു കുറഞ്ഞുവരുന്നതിനനുസരണമായി നമ്മുടെ തൊഴിലിൽ നമുക്കു ഉത്സാഹവും ശ്രദ്ധയും കുറഞ്ഞുകൊണ്ടിരിക്കുന്നു. ഇതു് നമ്മുടെ ദോഷംമാത്രമാണു്. അതിനാൽ നമ്മുടെ ദോഷത്തെ പരിഹരിച്ചു് ജീവിതമാറ്റത്തിനടിസ്ഥാനമായകൃഷിയിൽ ഗണ്യമായ ശ്രദ്ധപതിപ്പിച്ചു് പരിശ്രമിച്ചാൽ നമ്മുടെ പ്രയത്നം ഒരിക്കലും നിഷ്ഫലമാകയില്ലെന്നുമാത്രം അനുസ്മരിപ്പിച്ചുകൊള്ളുന്നു.

---

## തിരുവിതാംകൂർ കർഷകവിമോചനറഗുലേഷൻ.

---

(തുടർച്ച)

### രഞ്ജിപ്പുടമ്പടി.

൧൩. (൧) സമിതിമുമ്പാകെ ഹാജരാകുന്ന അധമർണ്ണനും ഉത്തമർണ്ണനും അല്ലെങ്കിൽ ഉത്തമർണ്ണന്മാരും സമിതി നിർദ്ദേശിച്ചിട്ടുള്ള രഞ്ജിപ്പിനു സമ്മതിക്കുന്നപക്ഷം അതു ഒരുടമ്പടിയുടെ രൂപത്തിൽ എഴുതിപ്പിടിക്കേണ്ടതും അതിൽ അധമർണ്ണനും ഉത്തമർണ്ണനും അല്ലെങ്കിൽ ഉത്തമർണ്ണന്മാരും ഒപ്പിടേണ്ടതും അതിൽ സമിതി ഒപ്പിടുകയോ മറവുപ്രകാരത്തിൽ അതിനെ വിശ്വാസയോഗ്യമാക്കിത്തീർക്കയോ ചെയ്യേണ്ടതും ആകുന്നു. നമ്മുടെ ഗവർമ്മെൻറു ഏതെങ്കിലും ചട്ടങ്ങളുണ്ടാക്കുന്നപക്ഷം ആ ചട്ടങ്ങൾക്കുൾപ്പെട്ടു ആ ഉടമ്പടി പ്രമാണങ്ങൾ രജിസ്റ്റർചെയ്യുന്നതുസംബന്ധിച്ചു അപ്പോൾ ഉൗർജ്ജിതത്തിലിരിക്കുന്ന നിയമം അനുസരിച്ചു രജിസ്റ്റർ ചെയ്യേണ്ടതും അധമർണ്ണൻ സാധാരണയായി താമസിച്ചുവരുന്ന സ്ഥലം സംബന്ധിച്ചു വിചാരണാധികാരമുള്ള ഡിസ്ട്രിക്ടു് മുൻസിഫിന്റെ കോടതിയിൽ ഫയൽചെയ്യേണ്ടതും അതിന്നു ആ കോടതി ആ ഉടമ്പടിപ്രകാരം ഒപ്പിട്ടിട്ടുള്ളവരോ അല്ലെങ്കിൽ ഈ റഗുലേഷനിലെ വ്യവസ്ഥകൾപ്രകാരം അങ്ങനെ ഒപ്പിട്ടിട്ടുള്ളവരായി ഗണിക്കപ്പെടുന്നവരൊ ആയ ആളുകൾ കക്ഷികളായിട്ടുള്ള ഒരു വ്യവഹാരത്തിൽ പാസ്സാക്കിയ ഒരു ഡിക്രിയുടെ പ്രാബല്യം ഉണ്ടായിരിക്കുന്നതും അതു ആ കോടതിയുടെ ഒരു ഡിക്രിആയിരുന്നാലെന്നതുപോലെ നടത്തിയെടുക്കാവുന്നതും ആകുന്നു.

(൨) ൧-ാംവകുപ്പിൽ എന്തുതന്നെ അടങ്ങിയിരുന്നാലും, നിർണ്ണയിച്ചിട്ടുള്ള ഫാറത്തിൽ രേഖാമൂലമായി സമിതി ഒരു നോട്ടീസുമുഖേന, സമിതി നിർദ്ദേശിച്ചിട്ടുള്ളതൊ, സമിതിമുമ്പാകെ ഹാജരാക്കിയിട്ടുള്ള, അധമർണ്ണനും ഉത്തമർണ്ണനും അല്ലെങ്കിൽ ഉത്തമർണ്ണന്മാരും, സമ്മതിച്ചിട്ടുള്ളതൊ ആയ ഏതെങ്കിലും രഞ്ജിപ്പു ബാധിച്ചി

ട്ടുള്ള ഏതൊരാളെയും ആ രഞ്ജിപ്പിന്റെ വിവരങ്ങള്‍ അറിയിക്കാവുന്നതും, അയാള്‍ ആ രഞ്ജിപ്പു സമ്മതിക്കുന്നോ എന്നും രഞ്ജിപ്പുടമ്പടി ഒപ്പുവക്കാന്‍ തയ്യാറാണോ എന്നും ആ നോട്ടീസില്‍ പ്രസ്താവിച്ചിട്ടുള്ള സമയത്തിനുള്ളില്‍ പ്രസ്താവിക്കാന്‍ അയാളോടു ആവശ്യപ്പെടാവുന്നതും ആകുന്നു. അപ്രകാരമുള്ള ഏതെങ്കിലും നോട്ടീസു് കിട്ടിയാല്‍ അധമര്‍ണ്ണനോ ഉത്തമര്‍ണ്ണനോ ആയ ഏതൊരാളെങ്കിലും, നോട്ടീസില്‍ പ്രസ്താവിച്ചിട്ടുള്ള സമയത്തിനുള്ളിലോ സമിതി അനുവദിക്കാവുന്ന കൂടുതല്‍ സമയത്തിനുള്ളിലോ രഞ്ജിപ്പില്‍ തനിക്കുള്ള വിസമ്മതം സമിതിയെഅറിയിക്കാതിരുന്നാല്‍, സമിതി അങ്ങനെ ആജ്ഞാപിക്കുന്നപക്ഷം, അയാള്‍ രഞ്ജിപ്പിനു സമ്മതിച്ചിരിക്കുന്നതായും (എ)-ാം ഉപവകുപ്പിന്റെ ഉദ്ദേശത്തിനുള്‍പ്പെട്ട ആ ഉടമ്പടി ഒപ്പുവച്ചിരിക്കുന്നതായും ഗണിക്കാവുന്നതും, അപ്രകാരമുള്ള ആള്‍കൂടി ഒപ്പുവച്ചതായി ഗണിച്ചിരിക്കുന്നു എന്നു സമിതി ഉടമ്പടിയുടെപുറത്തെഴുതുകയോ ഉടമ്പടിയില്‍ പ്രസ്താവിക്കയോ ചെയ്യേണ്ടതുംആകുന്നു.

എന്നാല്‍ സിവില്‍ക്കോടതിമുമ്പാകെ വാദംവരുമ്പോള്‍ അപ്രകാരമുള്ള യാളിനു നോട്ടീസ്സു് ശരിയായി നടത്തിയിട്ടില്ലെന്നു, പ്രസ്തുതകോടതിക്കു തൃപ്തികരമായി തെളിയിക്കുകയോ, അല്ലെങ്കില്‍ നോട്ടീസ്സു് അയാള്‍ക്കു ശരിയായി നടത്തിയിരുന്നെങ്കിലും തന്റെ അഭിപ്രായം സമിതിയെ അറിയിക്കുന്നതിനു തക്കതായ കാരണംമൂലം അയാള്‍ക്കു സാധിക്കാതെ വന്നു എന്നു തെളിയിക്കുകയോചെയ്താല്‍ അയാളെസംബന്ധിച്ചിടത്തോളം ആ ഉടമ്പടിക്കു ഒരു ഡിക്രിയെന്നപോലെയുള്ള ഫലം ഉണ്ടായിരിക്കുന്നതല്ല.

ന. എ-ാംഉപവകുപ്പിന്‍പ്രകാരം ഉടമ്പടി രജിസ്ററര്‍ചെയ്യുന്ന കാര്യത്തിലേക്കു സമിതിയെ ൧൦൨൦-ലെ തിരുവിതാംകോട്ടു രജിസ്ട്രേഷന്‍ റഗുലേഷന്‍ വ൨-ാം വകുപ്പിന്റെ അര്‍ത്ഥവ്യാപ്തിയില്‍പെട്ട അത്തരം ഉടമ്പടികള്‍ രജിസ്ററര്‍ചെയ്യാന്‍ അധികാരപ്പെടുത്തിയിട്ടുള്ള നമ്മുടെ ഗവര്‍മ്മെന്റിന്റെ ഒരുദ്യോഗസ്ഥനായി ഗണിക്കേണ്ടതാകുന്നു.

### രഞ്ജിപ്പുനടക്കാതിരുന്നാലുള്ള സാക്ഷിപത്രം.

൧൦. (൧) സമിതിമുമ്പാകെ ഹാജരാകുന്ന എല്ലാകക്ഷികളും സമിതി നിര്‍ദ്ദേശിച്ചിട്ടുള്ള രഞ്ജിപ്പിനു സമ്മതിക്കുന്നില്ലെങ്കില്‍ സമിതി രഞ്ജിപ്പിനായുള്ള അപേക്ഷ രേഖപ്പെടുത്തിയിരിക്കേണ്ട കാരണങ്ങളാല്‍ തള്ളിക്കളകയോ അല്ലെങ്കില്‍ കക്ഷികളെ യോജിപ്പിക്കുന്നതിനു സമിതിചെയ്ത ശ്രമങ്ങളേയും അവരോടു നിര്‍ദ്ദേശിച്ച രഞ്ജിപ്പിനുള്ള വിവിധമാര്‍ഗ്ഗങ്ങളേയും ആ മാര്‍ഗ്ഗങ്ങള്‍ സംബന്ധിച്ചു കക്ഷികളില്‍ ഓരോരുത്തരുടേയും മനോഭാവത്തേയും, സമിതിയുടെ അഭിപ്രായത്തില്‍ അധമര്‍ണ്ണനും ഉത്തമര്‍ണ്ണന്മാരും തമ്മിലുള്ള ഏററവും തൃപ്തികരമായ രീതിയിലുള്ള ഒരു തീരുമാനം എന്തായിരിക്കുമെന്നും എല്ലാകടങ്ങളേയും പൂര്‍ണ്ണമായി തീര്‍ക്കുന്നതില്‍ അധമര്‍ണ്ണന്‍ ഉടനടി രൊക്കം പണംകൊടുക്കാന്‍ തയ്യാറുള്ളപക്ഷം സമിതിയുടെ അഭിപ്രായത്തില്‍

എല്ലാ പരിതഃസ്ഥിതികളേയും പരിഗണിച്ചാൽ, എന്തുതുക ഉത്തമർണ്ണൻ അല്ലെങ്കിൽ ഉത്തമർണ്ണന്മാർ വാങ്ങുന്നതും അധമർണ്ണൻ കൊടുക്കുന്നതും ന്യായമായിട്ടുള്ള ഒരു തുക ആയിരിക്കുമെന്നും കാണിക്കുന്ന ഒരു സാക്ഷിപത്രം രേഖപ്പെടുത്തുകയോ ചെയ്യേണ്ടതാകുന്നു.

൨. സമിതിമുൻപാകെ ഹാജരായിട്ടില്ലാത്തവരൊ സമിതിയുടെ അന്വേഷണത്തിൽ ഭാഗഭാക്കുകളാകാത്തവരോ ആയ കക്ഷികളെ സംബന്ധിച്ചും അപ്രകാരമുള്ള കക്ഷികളുടെ കാര്യത്തിൽ ന്യായമായ ഒരു തീരുമാനം എന്തായിരിക്കുമെന്നുള്ളതിനെപ്പററി ന്യായമായി തീരുമാനിക്കാൻ കഴിയുമെന്നു സമിതിക്കു ബോദ്ധ്യമുള്ളപക്ഷം സമിതി അതുപോലെയുള്ള ഒരു സാക്ഷ്യപത്രം രേഖപ്പെടുത്താവുന്നതാണ്.

൩. അധമർണ്ണൻ സാധാരണയായി താമസിച്ചുവരുന്നതെവിടെയാണോ ആ സ്ഥലം സംബന്ധിച്ചു വിചാരണാധികാരമുള്ള ഒരു ഡിസ്ട്രിക്ട് മുൻസിഫിന്റെ കോടതിയിലേക്കു സമിതി ആ സാക്ഷ്യപത്രം ആ കോടതിയിൽ ഫയൽചെയ്യുന്നതിനായി അയക്കേണ്ടതാണ്.

സാക്ഷ്യപത്രത്തിന്മേൽ കടത്തിന്റെതുക കെട്ടിവയ്പിക്കുക.

൧൪. സാക്ഷ്യപത്രം ഫയൽചെയ്കയോ അല്ലെങ്കിൽ അതിന്റെ ഒരു പകർപ്പു ഹാജരാക്കുകയോ ചെയ്തതിനുശേഷം രൊക്കംപണമായി കൊടുത്തുതീർക്കുന്നതിലേക്കുള്ള ന്യായമായ തുകയായി സാക്ഷ്യപത്രത്തിൽ പ്രസ്താവിച്ചിരിക്കുന്ന തുക കോടതിയിൽ കെട്ടിവയ്ക്കാൻ അധമർണ്ണനോടാവശ്യപ്പെടാൻ ഉത്തമർണ്ണനോ ഉത്തമർണ്ണരിൽ ആരെങ്കിലുമോ കോടതിയോടു അപേക്ഷിക്കാവുന്നതാണ്. അങ്ങനെ അപേക്ഷ ബോധിപ്പിച്ചതിനുശേഷം കോടതിക്കു യുക്തമെന്നു തോന്നാവുന്നതും യാതൊരു സംഗതിയിലും തുക കെട്ടിവയ്ക്കാനുള്ള ഉത്തരവുമുതൽ മൂന്നു മാസത്തിൽകവിയാത്തതുംആയ സമയത്തിനുള്ളിൽ തുക കെട്ടിവയ്ക്കാൻ കോടതി അധമർണ്ണനു ഉത്തരവു കൊടുക്കേണ്ടതാണ്. ആ സമയത്തിനുള്ളിൽ കെട്ടിവച്ചിട്ടുള്ള തുക സർട്ടിഫിക്കറെറുകളിൽ പരാമർശിച്ചിട്ടുള്ള ഉത്തമർണ്ണന്റെ അവകാശങ്ങൾ പൂർണ്ണമായും കൊടുത്തൊഴിക്കുന്നതിനു തുല്യമായി ഗണിക്കേണ്ടതാകുന്നു.

വിവരണം:—അങ്ങനെ കെട്ടിവച്ചിട്ടുള്ള തുകയെസംബന്ധിച്ചിടത്തോളം അതിന്മേൽ അധമർണ്ണനെതിരായി മറേറതൊരാൾക്കെങ്കിലും ഉള്ള അവകാശങ്ങൾക്കുവേണ്ടി നടപടി നടത്താൻ പാടില്ലാത്തതാകുന്നു.

സാക്ഷ്യപത്രം സ്വീകരിക്കാത്തപക്ഷം കോടതിച്ചിലവും മേൽ പലിശയും അനുവദിക്കാതിരിക്കാനുള്ള അധികാരം.

൧൫. സമിതിയുടെ സാക്ഷ്യപത്രത്തിൽ ഉൾപ്പെട്ടിട്ടുള്ള ഏതെങ്കിലും കടം സംബന്ധിച്ചു ഉത്തമർണ്ണൻ ഏതെങ്കിലും സിവിൽകോടതിയിൽ ഒരു വ്യവഹാരം ബോധിപ്പിക്കുകയോ (൧൪-ാംവകുപ്പിൻപ്രകാരമുള്ള ഒരു അപേക്ഷ അല്ലാത്ത) ഒരു അപേക്ഷ കൊടുക്കുകയോ ചെയ്യുന്നപക്ഷം പ്രസ്തുത കോടതി സാക്ഷ്യപത്രത്തേയും അ

തിനോടു സംബന്ധപ്പെട്ട കക്ഷികളുടെ നടത്തയേയും പരിഗണിച്ചു്, അതിൻെറ യുക്തംപോലെയും കാൎയ്യത്തിൻെറ അവസ്ഥപോലെയും, വ്യവഹാരത്തിൻെറയോ അപേക്ഷയുടേയോ ചെലവു പൂൎണ്ണമായോ ഏതാനും അംശമോ അനുവദിക്കാതിരിക്കാവുന്നതും കാൎയ്യത്തിൻെറ അവസ്ഥപോലെ ൧൧൦൭ ചിങ്ങം ൧-ാംതീയതിമുതലും അതിനുശേഷവും ഡിക്രിയുടേയോ ഉത്തരവിൻേറയോ അപേക്ഷയുടേയോ തീയതിവരെയുള്ള കാലത്തേക്കു ചെല്ലേണ്ടതായി ശേഷിച്ചിട്ടുള്ള പലിശത്തുക, വ്യവസ്ഥചെയ്തിട്ടുള്ള നിരക്കിൻെറ ഒന്നു പകുതിയോ പ്രതിവൎഷം ൪ ശതമാനമോ ഇവയിൽ ഏതാണോ കൂടുതൽ അതിൽ കുറവല്ലാത്ത ഏതെങ്കിലും നിരക്കായി പലിശനിരക്കു് കുറച്ചു, യുക്തംപോലെ കുറയ്ക്കാവുന്നതും ആകുന്നു.

൨൦. (൧) ൪-ാംവകുപ്പിൻപ്രകാരമുള്ള ഒരപേക്ഷ:—

അപേക്ഷ തള്ളിക്കളയുക.

(എ) സമിതിയുടെ അഭിപ്രായത്തിൽ, അപേക്ഷകൻ തൻെറ അപേക്ഷയെ വേണ്ട ജാഗ്രതയോടെ പിൻതുടരാതിരിക്കുന്നപക്ഷം

എന്നാൽ അപ്രകാരമുള്ള അപേക്ഷകൻ ഉത്തമൎണ്ണനായിരിക്കുമ്പോൾ സമിതി അപേക്ഷ തള്ളുന്നതിനു പകരം അധമൎണ്ണനേയോ മറേറതെങ്കിലും ഉത്തമൎണ്ണനേയോ പകരം ചേൎക്കാവുന്നതും അതിനുശേഷം അയാളെ ഈ റഗുലേഷൻെറ കാൎയ്യങ്ങൾക്കു അപേക്ഷകനായി ഗണിക്കേണ്ടതുമാകുന്നു. അല്ലെങ്കിൽ

(ബി) രഞ്ജിപ്പുണ്ടാകുന്നതു ആശാസ്യമോ പ്രായോഗികമോ അല്ലെന്നു രേഖപ്പെടുത്താവുന്ന കാരണങ്ങളാൽ സമിതി വിചാരിക്കുന്ന പക്ഷം അല്ലെങ്കിൽ

(സി) സമിതിയുടെ അഭിപ്രായത്തിൽ ഏതെങ്കിലും ഉത്തമൎണ്ണനെ തോല്പിക്കാനുള്ളതോ ചതിക്കാനുദ്ദേശിച്ചിട്ടുള്ളതോ ആയ ഒരവകാശം അപേക്ഷയിൽ ഉൾപ്പെടുത്തിയിട്ടുള്ളപക്ഷം,

നടപടികളുടെ ഏതെങ്കിലും ഘട്ടത്തിൽ സമിതി തള്ളിക്കളയാവുന്നതാണു്.

(൨) (൧)-ാംഉപവകുപ്പിൽ എന്തുതന്നെ അടങ്ങിയിരുന്നാലും നിൎണ്ണയിച്ചിട്ടുള്ള കാലത്തിനുള്ളിൽ സമിതി അപേക്ഷ തീരുമാനിച്ചിട്ടില്ലാത്തപക്ഷം ആ അപേക്ഷ തള്ളപ്പെട്ടതായി ഗണിക്കുന്നതാണു്.

എന്നാൽ തൻെറ മുൻപാകെയുള്ള കക്ഷികളുടെ പൊതുവേയുള്ള താല്പൎയ്യങ്ങൾക്കു നിൎണ്ണയിച്ചിട്ടുള്ള കാലം നീട്ടേണ്ടതു ആവശ്യമാണെന്നു് രഞ്ജനാഉദ്യോഗസ്ഥൻ, രേഖപ്പെടുത്തേണ്ടതായ കാരണങ്ങളാൽ ഉത്തരവുചെയ്യുന്ന സംഗതിയിൽ നിൎണ്ണയിച്ചിട്ടുള്ള കാലത്തിനുശേഷം മൂന്നുമാസക്കാലത്തേക്കു ഈ ഉപവകുപ്പു സംബന്ധിക്കുന്നതല്ല.

തുടൎന്നു അപേക്ഷ ബോധിപ്പിക്കുന്നതിനുള്ള തടസ്സം.

൨൧. നാലാംവകുപ്പിൻപ്രകാരം ഏതെങ്കിലും ആൾ ഒരിക്കൽ ഒരപേക്ഷ ബോധിപ്പിക്കയും ആ അപേക്ഷ തീരുമാനിക്കപ്പെടുകയും ചെയ്തിട്ടുള്ളപക്ഷം, ഒന്നാ

മത്തെ അപേക്ഷ തീരുമാനിച്ച തീയതിമുതൽ രണ്ടുകൊല്ലത്തിനകമായി അതേഅധമർണ്ണനെ സംബന്ധിച്ച ഏതെങ്കിലും ആളിൽനിന്നുമുള്ള ഒരപേക്ഷ യാതൊരു സമിതിയും സ്വീകരിക്കാൻ പാടുള്ളതല്ല.

കടങ്ങളുടെ പട്ടിക സമിതികൾക്കു നൾകാൻ വിസമ്മതിച്ചാലുള്ളഫലം.

൨൨. ഒരു ഉത്തമർണ്ണൻ നടത്തിയെന്നു തെളിയിച്ചിട്ടുള്ള എട്ടാംവകുപ്പിൻപ്രകാരമുള്ള ഒരു നോട്ടീസ്സനുസരിച്ച അയാൾ തനിക്കു കിട്ടാനുള്ള കടങ്ങളുടെ ഒരുപട്ടിക മുറപ്രകാരം നൾകാത്തപക്ഷം പ്രസ്തുത ഉത്തമർണ്ണനു ചെല്ലേണ്ട കടങ്ങൾക്കായി വ്യവസ്ഥ ചെയ്തുകൊണ്ടു ൧൬-ാംവകുപ്പിൻപ്രകാരം ചെയ്തിട്ടുള്ള ഏതെങ്കിലും രഞ്ജിപ്പുടമ്പടിക്കു അപ്രകാരമുള്ള ഉത്തമർണ്ണനെ സംബന്ധിച്ചിടത്തോളവും ഹാജരായി രഞ്ജിപ്പിനു സമ്മതിച്ച രഞ്ജിപ്പുടമ്പടി ഒപ്പുവച്ചിരുന്നാൽ എന്നപോലുള്ള ഫലംതന്നെ ഉണ്ടായിരിക്കുന്നതാണ്.

എന്നാൽ ഈ പ്രശ്നം സമിതിമുമ്പാകെ ഉത്ഭവിക്കുന്നിടത്തെല്ലാം സമിതിക്കു തൃപ്തികരമാംവണ്ണമോ അല്ലെങ്കിൽ ഈ പ്രശ്നം ഒരു സിവിൽക്കോടതിമുമ്പാകെ ഉത്ഭവിക്കുന്നിടത്തെല്ലാം കോടതിക്കു തൃപ്തികരമാംവണ്ണമോ ഉത്തമർണ്ണൻ പട്ടിക നൽകാതിരിക്കാൻ തനിക്കു മതിയായ കാരണമുണ്ടായിരുന്നു എന്നു തെളിയിക്കുന്നപക്ഷം കാര്യത്തിന്റെ അവസ്ഥപോലെ സമിതിയോ കോടതിയോ അയാൾക്കു ചെല്ലേണ്ട കടങ്ങളെ സംബന്ധിച്ച ഒരു രഞ്ജിപ്പുടമ്പടി നൽകിയിട്ടില്ലാതിരുന്നാലത്തെപ്പോലെ നടപടി നടത്താവുന്നതാണ്.

അപ്പീൽ ബോധിപ്പിക്കാനും പരിശോധനഹർജ്ജി ബോധിപ്പിക്കാനുമുള്ള തടസ്സം.

൨൩. സമിതി പാസാക്കിയ ഏതെങ്കിലുംഉത്തരവിന്മേൽ യാതൊരുകോടതിയിലും യാതൊരപ്പീലും അല്ലെങ്കിൽ പരിശോധനഹർജ്ജിയും ബോധിപ്പിക്കാവുന്നതല്ല

കർഷകന്റെ സ്ഥിതിയെപ്പററിയുള്ള സമിതികളുടെ തീരുമാനം എത്രത്തോളം നിശ്ചായകമാകുമെന്ന്.

൨൪. സമിതിയുടെ എല്ലാകാര്യങ്ങൾക്കും സമിതി രേഖപ്പെടുത്തിയ ഏതെങ്കിലും രഞ്ജിപ്പിക്കലിലൊ സാക്ഷ്യപത്രത്തിലോ നിന്നുത്ഭവിക്കുന്ന എല്ലാ നടപടികളുടെ കാര്യങ്ങൾക്കും ഒരാൾ കൃഷിക്കാരനാണോ അല്ലയോ എന്നുള്ള സമിതിയുടെ തീരുമാനം നിശ്ചായകമായിരിക്കുന്നതാണ്.

വിവരണം:—ഒരാൾ കർഷകനാണോ അല്ലയോ എന്നുള്ളതിനെസംബന്ധിച്ച പ്രശ്നം മററേതെങ്കിലും കാര്യത്തിനു ഏതെങ്കിലും നിയമകോടതിമുമ്പാകെ ഉത്ഭവിക്കുന്നപക്ഷം കോടതി ആ പ്രശ്നം അതിന്നുവേണ്ടി തീരുമാനിക്കുന്നതും ആ തീരുമാനത്തിന്മേൽ ആ കോടതിയുടെ ഒരു ഡിക്രി എന്നപോലെ അപ്പീൽബോധിപ്പിക്കാവുന്നതും ആകുന്നു.

### സമിതിയുടെ പരിശോധനാധികാരം

൨൭. താല്പര്യമുള്ള ഏതൊരാളിൻേറയും അപേക്ഷപ്രകാരം സമിതി പാസ്സാക്കിയ ഏതെങ്കിലും ഉത്തരവിനെ ൧൦-ാംവകുപ്പിൻപ്രകാരം സമിതി രേഖപ്പെടുത്തിയിട്ടുള്ള ഒരു സാക്ഷ്യപത്രം അല്ലാതുള്ള അതു പരിശോധിക്കാവുന്നതും അതിനു യുക്തമെന്നു തോന്നുന്നപ്രകാരമുള്ള ഉത്തരവു പാസാക്കാവുന്നതും ആകുന്നു.

എന്നാൽ ഇതിൽ താല്പര്യമുള്ള ഏതെങ്കിലും ആളിന് അയാൾക്കു പറയാനുള്ളതിനെ പറയാൻ അവസരം നൽകാതെ അയാളെ സംബന്ധിക്കുന്ന യാതൊരുത്തരവിനേയും ഈ വകുപ്പനുസരിച്ചു വിപരീതമാക്കുകയോ ഭേദപ്പെടുത്തുകയോ ചെയ്യാൻ പാടുള്ളതല്ല (തുടരും)

---

## ഇൻഡ്യയുടെ വ്യാവസായികപുരോഗതിയും അതിൽ ശാസ്ത്രത്തിനുള്ള സ്ഥാനവും.

---

(സർ സി. വി. രാമൻെറ അഭിപ്രായം)

"വ്യാവസായികമായി ശാസ്ത്രം ചെയ്യേണ്ടതു പുതിയ വ്യവസായങ്ങളെ സൃഷ്ടിക്കുകയല്ല. അതു നമ്മുടെ ആവശ്യങ്ങളെ പെരുക്കുക മാത്രമേ ചെയ്യുകയുള്ളൂ. ദേശാഭിമാനമുള്ള ഏതെങ്കിലുമൊരു ഭാരതിയൻ നമ്മുടെ ആവശ്യങ്ങൾ വർദ്ധിച്ചുകാണണമെന്നാഗ്രഹിക്കുമെന്നു ഞാൻ പ്രതിക്ഷിക്കുന്നില്ല. നമ്മുടെ ആവശ്യങ്ങളെ വർദ്ധിപ്പിച്ചു യൂറോപ്പ്, അമേരിക്ക, ജപ്പാൻ എന്നീരാജ്യങ്ങളിൽനിന്നു കൂടുതൽ സാധനങ്ങൾ വാങ്ങുവാൻ ഇടയാക്കുന്നതു് ഇന്ത്യയോടുചെയ്യുന്ന ഒരു പാതകമായി ഞാൻ കരുതും. നമുക്കിതല്ല ആവശ്യം. നമുക്കു നമ്മുടെ ആവശ്യങ്ങളെ ചുരുക്കാം" എന്നത്രേ "ശാസ്ത്രവും വ്യാവസായികപുരോഗതിയും" എന്ന വിഷയത്തെപ്പററി ചെയ്ത ഒരു പ്രസംഗത്തിൽ പ്രസിദ്ധശാസ്ത്രജ്ഞനായ സർ സി. വി. രാമൻ അഭിപ്രായപ്പെട്ടതു്.

"ഉടനടി ധനികനാവുക" എന്ന ചില നേതാക്കന്മാരുടേയും വിദ്യാഭ്യാസധുരന്ധരന്മാരുടേയും നയപ്രഖ്യാപനത്തെ സർ രാമൻ ശക്തിയുക്തം ആക്ഷേപിച്ചു. കോളേജുകൾ എല്ലാം അടച്ചുപൂട്ടി അവയെ സാങ്കേതികവിദ്യാലയങ്ങളായി രൂപാന്തരപ്പെടുത്തുവാനുള്ള സർ മുഹമ്മദ് യാക്കൂബ് എം. എൽ. ഏ. യുടെ നിർദ്ദേശമനുസരിച്ചു പ്രവർത്തിച്ചാലുണ്ടാകുന്ന അനുഭവം ഇസോഫ്സ് കഥകളിലെ പൊൻമുട്ടയിട്ട താറാവിൻേറതായിരിക്കുമെന്നാണ് പ്രാസംഗികൻെറ അഭിപ്രായം.

വ്യാവസായികോദ്ധാരണം ശാസ്ത്രജ്ഞന്മാരെക്കൊണ്ടുമാത്രം സാധിക്കാവുന്ന ഒരു കാര്യമല്ല. അതൊരു സംഘടനാവേലയത്രെ. തൻമൂലം അതിനു നേതാക്കന്മാരും ആവശ്യമത്രെ. ചിലർക്കൊരു തെററിദ്ധാരണയുണ്ടു്; ശാസ്ത്രജ്ഞന്മാർക്കു ഏതോ നിഗൂഢമാർഗ്ഗങ്ങളിലൂടെ വ്യവസായോദ്ധാരണം സാധിക്കാമെന്നു. സയൻ

സിൻെറ കൃത്യംതന്നെ വ്യവസായത്തിനുവേണ്ടി ഏതെങ്കിലും പ്രവൎത്തിക്കുകയാണെന്നു ജനങ്ങൾക്കു ഒരു ബോധമുണ്ട്. ശാസ്ത്രവും വ്യവസായവും തുലോം വിഭിന്നങ്ങളാണെന്നു സർ രാമൻ ചൂണ്ടിക്കാണിക്കുന്നു. ശാസ്ത്രപുരോഗമനത്തിനുതകുന്നവയായിട്ടുള്ള പ്രേരണകൾക്കും പ്രോത്സാഹനങ്ങൾക്കും വ്യവസായമോ വാണിജ്യമോ ആയി യാതൊരു ബന്ധവുമില്ലെന്നു പറയുകയായിരിക്കും പരമാൎത്ഥത്തോടു അധികം അടുത്തു നില്ക്കുന്നതെന്നു അദ്ദേഹം സമൎത്ഥിക്കുന്നു.

ശാസ്ത്രത്തിൻെറ വിലയും നിലയും എന്തുതന്നെയായിരുന്നാലും അതു ഏതെങ്കിലും പ്രകാരത്തിൽ ഇന്ത്യക്കുപകാരപ്രദമായി ഭവിക്കണമെങ്കിൽ അതിനെ ഞെക്കിക്കൊന്നു കളയരുതെന്നു പ്രാസംഗികൻ അഭ്യൎത്ഥിച്ചു. മഹാത്മാഗാന്ധിയുമായി ബാങ്ക്ളൂരിൽവച്ചുണ്ടായ സംഭാഷണത്തിൽ പ്രാസംഗികൻ മഹാത്മജിയെ ഈ വസ്തുത മനസ്സിലാക്കി. ഇന്ത്യയിലെ ഭാവിഭരണാധികാരികൾ സയൻസിൻെറ വളൎച്ചയിൽ ദത്തശ്രദ്ധരായിരിക്കേണമെന്നു അദ്ദേഹം മഹാത്മജിയോടു പറഞ്ഞു.

പുതിയ ആവശ്യങ്ങളെ വൎദ്ധിപ്പിക്കുകയാണു ഇന്നു സയൻസു ചെയ്തുകൊണ്ടിരിക്കുന്നതെന്നും പലപ്പോഴും സയൻസു കരകൗശലങ്ങളെ നശിപ്പിക്കുന്നതിനു സഹായിച്ചിട്ടുണ്ടെന്നും അദ്ദേഹം പ്രസ്താവിച്ചു. ഭംഗിയുള്ള കരകൌശലവേലകളുടെ സ്ഥാനത്തു വില കുറഞ്ഞവയും വ്യക്തിഹീനങ്ങളുമായ സാധനങ്ങൾ പ്രതിഷ്ഠിക്കുന്നതിനു ശാസ്ത്രീയമാൎഗ്ഗങ്ങൾ ഉപകരിച്ചിട്ടുണ്ട്. ഇന്ത്യയെസംബന്ധിച്ചേടത്തോളം ഈ വിഷയത്തിൽ ശാസ്ത്രം ചെയ്തിട്ടുള്ളതു വലിയ ഒരു സംഹാരവേലയായിരുന്നുവത്രെ. യന്ത്രങ്ങൾ മനുഷ്യചൈതന്യത്തെ നശിപ്പിക്കുന്നു എന്ന മഹാത്മജിയുടെ അഭിപ്രായത്തോടു പ്രാസംഗികൻ പൂൎണ്ണമായി യോജിക്കുന്നു.

എങ്കിലും ശാസ്ത്രത്തിൻെറ ഗുണത്തെ അവഹേളിക്കയും നിരുപയോഗപ്പെടുത്തുകയുമാണു് ഇന്നു ചെയ്തുവരുന്നതെന്നു സർ സി. വി. രാമൻ ഖേദിക്കുന്നു. ടോൾസ്റ്റോയി "നിയമസാധുത്വം ലഭിച്ച വ്യഭിചാരമാണു വിവാഹം" എന്നു പറഞ്ഞിട്ടുള്ളതുപോലെ "ശാസ്ത്രത്തിൻെറ വ്യഭിചരണമാണ് സാങ്കേതികശാസ്ത്രമെന്നു അദ്ദേഹം അഭിപ്രായപ്പെട്ടു. ഒരൎത്ഥത്തിൽ സയൻസ് വ്യഭിചരിക്കപ്പെട്ടുവെന്നു പറയുന്നതു പരമാൎത്ഥമാണ്. ധനസമ്പാദനത്തിനു സഹായിക്കുന്ന വ്യവസായത്തിൽ ഒരു വലിയ പരിവൎത്തനം സയൻസുകൊണ്ടു സാധിക്കാമെന്നൊരുക്കൂട്ടർ വ്യാമോഹിച്ചു. ബാങ്ക്ളൂരെ സയൻസു് ഇൻസ്റ്റിററ്യൂട്ടുകൊണ്ടു എന്തുപയോഗമാണെന്നു ചില സന്ദൎശകന്മാരുടെ ചോദ്യത്തിൽനിന്നുതന്നെ സുവ്യക്തമാകുന്നുണ്ടത്രെ. സയൻസു വ്യവസായങ്ങളെ സൃഷ്ടിക്കുന്നതിനോ ആവശ്യങ്ങളെ വൎദ്ധിപ്പിക്കുന്നതിനോ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതല്ലെന്നും പ്രത്യുത, സാമ്പത്തികനിലയെ അധഃപതിപ്പിക്കാതെ ഈ വക ആവശ്യങ്ങളെ സാധിക്കുന്നതിനു സഹായിക്കുകയാണെന്നു ജനങ്ങൾ മനസ്സിലാക്കായ്കയാണു ഈ ചോദ്യങ്ങൾക്കെല്ലാം നിദാനമെന്നും പ്രാസംഗികൻ സമൎത്ഥിച്ചു.

വ്യാവസായിക പുരോഗതിക്കു സഹായിക്കുന്ന പ്രവൃത്തി ഇന്നു നാം ഇറക്കുമതിചെയ്യേണ്ടിവരുന്ന സാധനങ്ങളെ ഇവിടത്തന്നെയുണ്ടാക്കുവാൻ ശക്യമാക്കുകയാണെ

ന്നദ്ദേഹം പറഞ്ഞു. ഇന്ന കൃഷിവകപ്പുകാർ ഈ മാർഗ്ഗത്തിൽ പലതും പ്രവൎത്തിച്ചു പോരുന്നുണ്ട്. കാർഷികവിദഗ്ദ്ധന്മാരല്ല, പിന്നെയോ വ്യവസായവിദഗ്ദ്ധന്മാരാണ് ഈ വിഷയത്തിൽ മുൻനിന്ന പ്രവർത്തിക്കേണ്ടതു്. വ്യവസായികൾക്കാവശ്യം ഇന്നതെല്ലാമാണെന്ന അവർ പറയട്ടെ. ശാസ്ത്രജ്ഞന്മാരേയും ഗവേഷകന്മാരേയും കൊണ്ടു അവകാം ഉണ്ടാക്കിക്കട്ടെ. ഭാവിഭാരതത്തിന ശാസ്ത്രവും ശാസ്ത്രജ്ഞന്മാരും അത്യാവശ്യമായി വരും. സർവ്വകലാശാലകളിലും വ്യവസായശാലകളിലും നിന്ന അവർ കാൎയ്യമായി പ്രവൎത്തിക്കേണ്ട പല സംഗതികളുണ്ടു്. ആവശ്യമായ അസംസ്കൃത സാധനങ്ങൾ കണ്ടുപിടിക്കുക, അവയെ ശുദ്ധീകരിക്കുക നിത്യോപയോഗത്തിനാവശ്യമായ സാധനങ്ങൾ അവയിൽനിന്നുണ്ടാക്കുക മുതലായ സംഗതികളിലെല്ലാമാണ് അവരുടെ സതാരശ്രദ്ധ പതിയേണ്ടിയിരിക്കുന്നതു്. ഇവകാം സാദ്ധ്യമാകുന്നതിന ബുദ്ധിവൈഭവത്തേക്കാൾ അധികം ആവശ്യമായിരിക്കുന്നതു് നിസ്തന്ദ്രമായ പരിശ്രമശീലമാണു്. ഏതൊരു രാഷ്ട്രത്തിൻേറയും കൈവല്യം സ്ഥിതിചെയ്യുന്നതു അതിൻെറ ആത്മവിശ്വാസത്തിലാണെന്ന സർ സി. വി. തുടൎന്ന പ്രസ്താവിച്ചു. ഇന്ത്യക്കു രാഷ്ട്രീയമായും സാമുദായികമായും മററും വിവിധങ്ങളായ ബുദ്ധിമുട്ടുകളാണുള്ളതു്. മാനസികമായിട്ടുള്ളവിഷമമാണത്രെ ഇവയിലെല്ലാം കഠിനതരം. മററുള്ളവർ പലതും തങ്ങൾക്കുവേണ്ടി ചെയ്യു എന്നും തങ്ങൾക്കുതന്നെ യാതൊന്നും ചെയ്വാൻ സാദ്ധ്യമല്ലെന്നമാണു ഇന്ത്യാക്കാരുടെ ബോധമെന്ന തോന്നുന്നു. ഇതു മാറാത്ത കാലത്തോളം ഇന്ത്യക്കു രക്ഷ സാദ്ധ്യമാവുകയില്ല.

ഇന്ത്യക്കു വലിയ ഒരു കൽക്കരിനിധി സ്വാധീനമാണു്. കത്തിക്കുവാനല്ലാതെ മററു യാതൊരുവിധത്തിലും അതു ഇന്ത്യാക്കാർ ഉപയോഗപ്പെടുത്തുന്നില്ല. അവക്കു മരുന്നുവേണം, സുഗന്ധദ്രവ്യങ്ങളും വേണം. എന്നാൽ അവ എവിടന്നുണ്ടാകും? വല്ല പരിപാടിയും അവക്കുണ്ടോ? എല്ലാവരും ചേൎന്ന ഒത്തു പരിശ്രമിച്ചല്ലാതെ പ്രതീക്ഷിക്കുന്ന സുവൎണ്ണകാലം സമാഗതമാവുകയില്ല. കോൺഗ്രസ്സ് ഭരണം കയ്യേൽക്കുമ്പോഠം ഇപ്പോഴത്തെ അലങ്കാരത്തിനുമാത്രം ഉപകരിക്കുന്ന വ്യവസായഡയറക്ടറന്മാരുടെ സ്ഥാനത്തു് സമൎത്ഥന്മാരായ ഡയറക്ടറന്മാർ സ്ഥലം പിടിക്കുമെന്ന സർ വെങ്കിട്ടരാമൻ പ്രത്യാശിച്ചു.

തുടൎച്ചയായി ൧൦ കൊല്ലത്തേക്കു ൧൦ ലക്ഷം ക. വീതം തന്നെ ഏല്പിച്ചു സ്വതന്ത്രമായ പ്രവൎത്തനത്തിന അനുവദിക്കയാണെങ്കിൽ താൻ വ്യവസായപുരോഗതി സാധിക്കാമെന്ന കുറേക്കാലം മുമ്പുചെയ്ത പ്രസ്താവനയെ ചിലർ തനിക്കെതിരായി ഉപയോഗിക്കുന്നുണ്ടെന്നും എന്നാൽ അവർ സ്വതന്ത്രമായ പ്രവൎത്തനത്തിന അനുവദിക്കയാണെങ്കിൽ എന്ന ഭാഗം വിസ്മരിക്കുന്നു എന്നും അദ്ദേഹം പ്രസംഗം ഉപസംഹരിച്ചു.

## റേഡിയൊ.

നാഗരീകത്വത്തിൻെറ പ്രാരംഭത്തിൽതന്നെ മനുഷ്യർ അവരുടെ ആശയങ്ങളെ യഥാർത്ഥീകരിക്കുന്നതിനു ഔൽസുക്യത്തോടുകൂടി പരിശ്രമിച്ചുകൊണ്ടിരുന്നു. ഈ പ്രയത്നത്തിൻെറ അനന്തരഫലം അവിചാരിതമായി സാഹിത്യം, കല, ശാസ്ത്രം എന്നീ ത്രിവിധരൂപത്തിൽ പ്രകടിതമായിത്തീൎന്നു.

ശാസ്ത്രോപകരണങ്ങൾ മനുഷ്യരുടെ വിവിധസുഖങ്ങൾക്കായി ഉപയോഗിച്ചുവരുന്നു. അര ശതാബ്ദത്തിനു മുമ്പ് ലോകത്തിൻെറ ഒരു ഭാഗത്തുനിന്നു് മറുഭാഗത്തേക്കു കമ്പിയുടെ സഹായംകൂടാതെ അടിയന്തിരസന്ദേശങ്ങൾ അയക്കുവാൻ കഴിയുമായിരുന്നുവെന്നു് ആരുടെയും സങ്കല്പകോടിയിൽ പെട്ടിരുന്നില്ല. എന്നാൽ കമ്പിയില്ലാകമ്പി കണ്ടുപിടിച്ചതോടുകൂടി മനുഷ്യസമുദായത്തിനു ആകമാനം ഒരു പരിവൎത്തനഘട്ടമാണുൽഭൂതമായിട്ടുള്ളതു്.

കമ്പിയുടെ സഹായംകൂടാതെ "ഈഥർ" (ആകാശവസ്തു) തരംഗത്തിൽകൂടി ഒരു സ്ഥലത്തുനിന്നും വേറൊരുസ്ഥലത്തേക്കു നിമിഷത്തിനിടയിൽ പ്രസംഗം, സംഭാഷണം, സന്ദേശം, സംഗീതം മുതലായവയെ യന്ത്രദ്വാരാ പ്രക്ഷേപണംചെയ്തു ഗ്രഹിപ്പാനുള്ള ഉപകരണങ്ങളാണു് കമ്പിയില്ലാകമ്പിയെന്ന നാമധേയത്തിൽ അറിയപ്പെടുന്നതു്. ഒരു സെക്കണ്ടിൽ ശബ്ദത്തിൻെറ സഞ്ചാരവേഗം ൧൦൯൦ അടിയാകുമ്പോൾ അതേ സമയംകൊണ്ടു കമ്പിയില്ലാകമ്പിയുടെ വേഗം ൧൮൬൦൦൦ മൈലാണു്.

ബൊളോൺനഗരത്തിൽ ക്രിസ്തുവർഷം ൧൮൭൪-ാമാണ്ടു ഏപ്രിൽമാസം ൨൫-ാംനു ഭൂജാതനായി വിശ്വവിഖ്യാതിസമ്പാദിച്ച മാർക്കോണി എന്ന ആ പുരുഷരത്നമാണു് കമ്പിയില്ലാകമ്പിയുടെ നിർമ്മാതാവു്. അദ്ദേഹം ഇറ്റാലിക്കാരനാണെങ്കിലും മാതാവു് ഒരു ഐറിഷ്‌വനിതയായിരുന്നു. ബാല്യകാലംമുതൽതന്നെ തനിക്കു വിദ്യുച്ഛക്തി സംബന്ധിച്ച വിഷയങ്ങളിൽ അമിതമായ താല്പര്യമുണ്ടായിരുന്നതിനാൽ ബൊളോൺ സർവകലാശാലയിൽ വിദ്യാഭ്യാസം ചെയ്തുകൊണ്ടിരുന്നകാലത്തു മാർക്കോണി വിദ്യുച്ഛക്തിതന്നെ പഠനത്തിനു് പ്രധാന വിഷയമായി സ്വീകരിച്ചു. അക്കാലത്തു ഒരുദിവസം അയാൾ തൻെറ ആരാമത്തിൽ വിശ്രമിച്ചുകൊണ്ടിരിക്കുമ്പോൾ കമ്പിയില്ലാകമ്പിയുടെ ഊഹങ്ങളും അതിൻെറ സാദ്ധ്യതകളും തന്നിൽ യാദൃച്ഛികമായി ഉദ്ദീപിച്ചു.

മാർക്കോണിയുടെ ഈ ആശയത്തെ പാമരന്മാർതന്നെയല്ലാ ശാസ്ത്രവിദഗ്ദ്ധനായ സർ ഒളിവർലാഡ്ജുപോലും ഭ്രാന്താലാപമെന്നു് അവമതിച്ചു പ്രതിഷേധിക്കുകയാണു ചെയ്തിട്ടുള്ളതു്. എന്നാൽ ഇതുകൊണ്ടു ഒട്ടുംതന്നെ അദ്ദേഹം അധൈൎയ്യപ്പെടാതെ പ്രൊഫസർ ഹെർട്ട്സിൻെറ സിദ്ധാന്തത്തെ അടിസ്ഥാനപ്പെടുത്തി

പൂർവോപരിസ്ഥിരോത്സാഹത്തോടുകൂടി പ്രയത്നിക്കുകയും "വെറും കിറുക്ക്" എന്നു ലോകർ അഭിപ്രായപ്പെട്ടിരിക്കുന്ന തന്റെ സിദ്ധാന്തങ്ങളേയും, പര്യവേക്ഷണങ്ങളേയും ക്രമേണ ഫലപ്രദമാക്കിത്തീർക്കുകയും ലോകത്തിന് അത്യന്താപേക്ഷിതമായ ആവശ്യങ്ങൾക്കു അവയെ പ്രയോഗികമായരീതിയിൽ ഉപയുക്തങ്ങളാക്കിത്തീർക്കുകയുംചെയ്തു.

മുൻഗാമികളായ ഫാർഡേ, മാക്സ്വെൽ, ഹെർട്ട്സ്, ഒളിവർ, പോപ്ഫ്, സർ. ജെ. സി. ബോസ് തുടങ്ങിയുള്ളവർ നടത്തിയ വിദ്യുത്തരംഗഗവേഷണത്തിൽനിന്ന് കമ്പിയുടെ സഹായം തെല്ലും കൂടാതെ ശബ്ദത്തെ പ്രേക്ഷിക്കുന്നതിനും അവയെ ഗ്രഹിക്കുന്നതിനും സാധിക്കുമെന്നു പര്യവേക്ഷണംകൊണ്ടു സമർത്ഥിച്ചു.

അദൃശ്യാചരങ്ങളായ വൈദ്യുതതരംഗങ്ങൾ വായുവിൽ ചലിക്കുന്നുണ്ടെന്ന് മാർക്കോണിയേക്കാൾ മുമ്പുതന്നെ ഹെർട്ട്സ് ഗ്രഹിച്ചിരുന്നു. വൈദ്യുതതരംഗങ്ങൾ സമീപസ്ഥലങ്ങളിലേക്കു പ്രതിചലിപ്പിക്കുന്നതിനു സാധിക്കുന്നതായ "സ്കൈലേറ്റർ" എന്ന ഒരുതരം ചെറിയ യന്ത്രം നിർമ്മിക്കപ്പെട്ടു. എന്നാൽ വൈദ്യുതതരംഗങ്ങളെ വഴിയാംവണ്ണം സ്വാധീനപ്പെടുത്തി യാതൊരുവിധപ്രവത്തനത്തിനും ഉപയുക്തമാക്കിത്തീർക്കത്തക്കവണ്ണമുള്ള ഉപായങ്ങൾ ഒന്നുംതന്നെയില്ലായിരുന്നു.

പോപ്ഫ് എന്ന റഷ്യൻശാസ്ത്രജ്ഞൻ ഇപ്പോൾ "ഏറിയൽ" എന്നനാമത്താൽ അറിയപ്പെടുന്നതും ഉന്നതങ്ങളായ രണ്ടു തൂണുകൾമാത്രം തമ്മിൽ ബന്ധമുള്ളതും ആയ ഒരു കമ്പിനിമിത്തം വൈദ്യുതതരംഗത്തെ ആകർഷിച്ചെടുക്കാമെന്നു കണ്ടുപിടിച്ചു കഴിഞ്ഞിരിക്കുന്നു.

കുറച്ചു കാലത്തിനുള്ളിൽ "കൊഹേറർ" എന്ന ഒരു ചെറിയ യന്ത്രംകൊണ്ടു വൈദ്യുതതരംഗത്തെ സംഗ്രഹിക്കുന്നതിനു ബ്രാൻലി എന്ന ശാസ്ത്രജ്ഞനു സാധിച്ചു.

അനന്തരം ഹെർട്ട്സിന്റെ സ്കൈലേറ്റർ, പോപ്ഫിന്റെ ഏറിയൽ, ബ്രാൻലിയുടെ കൊഹേറർ ഇവകൾ കൂട്ടിയിണക്കി രണ്ടുമൈൽ ദൂരത്തുള്ള ഒരു സ്ഥലത്തേക്കു സന്ദേശങ്ങൾ പ്രക്ഷേപണം ചെയ്തു സ്വീകരിക്കാനുള്ള ഏർപ്പാടുകൾ നടപ്പിൽ വരുത്തി. മാർക്കോണി തന്റെ ഈ നവീനനിർമ്മാണത്തെ ഇറ്റാലിയൻ ഗവർമ്മെന്റിലേക്കു സമർപ്പിച്ചു. എന്നാൽ ആ ഗവർമ്മെണ്ടു അതിനെ നിരാകരിക്കുകയാണു ചെയ്തിട്ടുള്ളത്.

മാർക്കോണി തന്റെ പുതിയ കണ്ടുപിടിത്തത്തെക്കുറിച്ചു ബ്രിട്ടീഷുപോസ്റ്റും ടെലിഗ്രാഫും മേധാവിയായ വില്യം പ്രിസ്റ്റ്ലിയുമായി എഴുത്തുകുത്തുകൾ നടത്തുകയും തദനന്തരം ലണ്ടനിലേക്കുള്ള തന്റെ ക്ഷണത്തെ സസന്തോഷം സ്വീകരിക്കുകയുംചെയ്തു.

ഉടൻതന്നെ ആംഗലനാട്ടും ഫ്റാൻസും തമ്മിൽ കമ്പിയില്ലാകമ്പിയുടെ ഒരു പ്രവൎത്തനം പ്രതിഷ്ഠാപിതമായി കഴിഞ്ഞു. തദനന്തരം കൊൺവാളിലുള്ള പോൽദ്ദു വെന്ന സ്ഥലത്തു ഒരു കമ്പിയില്ലാകമ്പിത്തപാൽസ്റ്റേഷൻ സ്ഥാപിച്ചു. കടലിൽ പ്രയാണം ചെയ്തുകൊണ്ടിരിക്കുന്ന കപ്പലുകൾ തമ്മിലും കരയിൽ നിന്നും പരസ്പര സന്ദേശങ്ങൾ അറിയിക്കുന്നതിനുള്ള സൌകൎയ്യങ്ങൾ ഏവംവിധങ്ങളായ സ്ഥാപനങ്ങൾകൊണ്ടു നിർവഹിച്ചു.

1935-ൽയൂറോപ്പിന്റെ പൂൎവ്വഭാഗത്തുനിന്നും പശ്ചിമഭാഗത്തേക്കും കൂടാതെ വളരെ വളരെ ദൂരസ്ഥിതമായ ഹാവേയൻ ദ്വീപുങ്ങളിലേക്കും കമ്പിയില്ലാകമ്പിയുടെ സഹായത്താൽ സന്ദേശങ്ങൾ അയച്ചുകൊണ്ടിരുന്നു. 1916-ൽ ആർലിങ്ങ്ടണിൽ നിന്നു ജപ്പാനിലേക്കും മെക്സിക്കോയിൽനിന്നു ജർമ്മനിയിലേക്കും ഒരേ ഒരു സന്ദേശംതന്നെ പ്രക്ഷേപണംചെയ്തു. ആർലിങ്ങ്ടണിൽ നിന്നു് പാരിസിലേക്കു മനുഷ്യശബ്ദം പ്രേക്ഷണം ചെയ്തതു അതേരൂപത്തിൽ തന്നെ ഗ്രഹിക്കുക എന്ന അത്ഭുതകരമായ കൃത്യമായിരുന്നു മനുഷ്യൻ സാധിച്ചതിൽവച്ചു് ഏറ്റവും മഹത്തായിട്ടുള്ളതു്.

കമ്പിയില്ലാകമ്പിത്തപാലിന്റെ അഭ്യുന്നതിക്കും, അഭിവൃദ്ധിക്കും, പ്രചരണത്തിനും പല മഹന്മാരുടേയും മഹനീയമായ സഹായസഹകരണങ്ങൾ യഥാവിധി ഉണ്ടായിട്ടുള്ളതിൽ പ്രധാനഭാഗവും, സർ ഒളിവർലാഡ്ജ്, പ്രീസ്റ്റ്ലി, ഡിഫോറസ്റ്റ്, ആർ. എ ഫെസൻഡൻ, പാൽഡിമർ പോൾസൺ, മൈക്കൽ, എഡ്വേർഡ്സ്കി, പൂപ്പിൻ, ഫെർഡിനാൻസ് ബ്രൌൺ, യാർക്സ്വെൻ മുതലായവരുടെ പ്രയത്നം മൂലമാണു്. എന്നാൽ കമ്പിയുടെ സഹായം കൂടാതെ മറ്റു സ്ഥലങ്ങളിലേക്കു സന്ദേശവാഹനസാദ്ധ്യതാമാൎഗ്ഗം കണ്ടുപിടിച്ചതിന്റെ ബഹുമതി മാർക്കോണിക്കു മാത്രമുള്ളതാണു് എന്നു നിർവിശങ്കം അഭിമാനിക്കാം. അദ്ദേഹം കാട്ടിക്കൊടുത്ത ഈ പദ്ധതിയെ പിന്തുടരുകയാണു മറ്റുള്ള ശാസ്ത്രജ്ഞന്മാർചെയ്തതു്.

അലക്സാണ്ടർ ബെല്ലിനെപ്പോലെ തന്റെ മഹൽപരിശ്രമഫലത്തെ ലോകർ അഭിനന്ദിക്കുന്നതിനും കണ്ടനുഭവിക്കുന്നതിനുമുള്ള മഹാസൌഭാഗ്യം മാർക്കോണിക്കുണ്ടായിട്ടുള്ളതു ജന്മസാഫല്യംതന്നെ പല ബഹുമാനങ്ങളും കീൎത്തിമുദ്രകളും സ്ഥാനമാനങ്ങളും സമ്മതിദാനപത്രങ്ങളും അദ്ദേഹത്തിനു ലഭിച്ചിട്ടുണ്ടു്. താൻ ഇദം പ്രഥമമായി നിർമ്മിച്ച ശ്രവണയന്ത്രം ഗ്രഹിച്ചു് രേഖപ്പെടുത്തിയ അവ്യക്തശബ്ദം ആദ്യമായി ശ്രവിച്ചപ്പോഴും 19 വയസ്സുമാത്രം പ്രായമുള്ള ഒരു ബാലനായ താൻ പ്രകൃതിയുടെ അന്തർലീനമായ മഹാവിലാസങ്ങളിൽ ഒന്നിനെ പൂൎണ്ണമായി സ്വാധീനപ്പെടുത്തിയെന്നറിഞ്ഞപ്പോഴുണ്ടായ വിജയാഹ്ലാദംപോലെ നിശ്ചയമായും മറ്റൊന്നുംതന്നെ അദ്ദേഹത്തിനു തോന്നിയില്ല. വിവിധ ലൌകികസുഖങ്ങളുണ്ടായിരുന്നുവെങ്കിലും മനുഷ്യവൎഗ്ഗത്തിനു പൊതുവെ തന്റെ ഈ പുതിയ കണ്ടുപിടിത്തം ഗുണപ്രദമാകുമെന്നുള്ള അറിവു അദ്ദേഹത്തിനു നൾകിയ പരമാനന്ദം മറ്റു യാതൊന്നിനും

തന്നെ പ്രദാനംചെയ്യുവാൻ കഴിവുണ്ടായില്ല. തദവസരത്തിൽ തനിക്കു സർവ്വസമ്മതമായ നോബൽസമ്മാനം ലഭിച്ചതു ഗ്ലാഘനീയംതന്നെ.

ഇക്കാലത്തു മിക്കരാജ്യങ്ങളിലും കമ്പിയില്ലാകമ്പി മുഖേനയുള്ള വാർത്താവിതരണത്തിനും സംഗ്രഹത്തിനുമുള്ള അനവധി സ്ഥാപനങ്ങൾ അടിക്കടിയുണ്ടായിക്കൊണ്ടിരിക്കുന്നുണ്ട്. ലോകത്തിലുള്ള ഈ പ്രക്ഷേപണകേന്ദ്രങ്ങളിൽനിന്നും പ്രസംഗങ്ങൾ, സംഗീതം, വാർത്താവൃത്താന്തങ്ങൾ നിത്യകാര്യപരിപാടിയനുസരിച്ചു വിദേശങ്ങളിലേക്കു പ്രചരിപ്പിച്ചു കൊടുക്കുന്നുണ്ട്. ഈ പ്രക്ഷേപണകേന്ദ്രങ്ങളിൽ പ്രഥമസ്ഥാനത്തെയർഹിക്കുന്നതു റഷ്യയിലെ മോസ്കോനഗരമാണ്. ഇങ്ങനെ കമ്പിയില്ലാകമ്പിയുടെ സഹായത്താൽ അവരവരുടെ ഗൃഹാന്തർഭാഗത്തിരുന്നുകൊണ്ടുതന്നെ വിവിധസംഗതികൾ കേട്ടനുഭവിക്കുന്നതിനുള്ള ഒരു പന്ഥാവിൽ കൂടിയാണ് നാം ഇന്നു പ്രയാണംചെയ്തുകൊണ്ടിരിക്കുന്നതു. ഇതിനകം സർവ്വസാധാരണമായിത്തീന്നിരിക്കുന്ന കമ്പിയില്ലാകമ്പി അനവധി അത്ഭുതങ്ങൾ നിർവ്വഹിച്ചിട്ടുണ്ട്. ഇതിൽ വച്ച് ഇദംപ്രഥമമായിട്ടുള്ളതു ആംഗലശാസ്ത്രജ്ഞനായ ജെ. എൽ. ബേയർഡിനാൽ നിർമ്മിക്കപ്പെട്ട "ടെലെവിഷൻ" (വിദ്യുഛായാശാസ്ത്രം) ആകുന്നു. വിദ്യുഛായാശാസ്ത്രം ഇപ്പോഴും അതിന്റെ കൌമാരാവസ്ഥയിൽ മാത്രമേ എത്തിയിട്ടുള്ളു. കൂടാതെ "ഡെത്ത്‌റെ" അഥവാ മരണരശ്മിയെന്നറിയപ്പെടുന്ന പ്രത്യേകതരം അഗോചരരശ്മികൾ ഈ അടുത്തകാലത്തു നിരന്തരപരിശ്രമഫലമായി കണ്ടുപിടിച്ചിട്ടുള്ളതു കമ്പിയില്ലാകമ്പിയുമായി അൻബന്ധിച്ചിട്ടുള്ളതും ജീവസംഹാരശക്തിയുള്ളതുമാകുന്നു. ബേയാർഡിന്റെ വിദ്യുഛായായന്ത്രം മുതലായവ കമ്പിയില്ലാകമ്പി കണ്ടുപിടിച്ചതിന്റെ അനന്തരഫലമാണെന്നറിയുമ്പോൾ മാത്രമാണ് അതിന്റെ സർവ്വപ്രധാനത നമുക്കു ബോധപ്പെടുന്നതും വിശിഷ്യ ജ്ഞാനസാഗരത്തിന്റെ വിസ്തീർണ്ണത സീമാതീതമെന്ന് ആലോചിക്കാൻ കഴിയുന്നതും.

---

## തെങ്ങിനെ നശിപ്പിക്കുന്ന കൃമി.

### അവയുടെ ഉപദ്രവത്തെ എങ്ങിനെ തടുക്കാം?

കഴിഞ്ഞ നാലഞ്ചുമാസങ്ങളായി കൊച്ചി കണയന്നൂർ താലൂക്കു കുമ്പളങ്ങി വില്ലേജിൽ എണ്ണായിരത്തിൽപരം തെങ്ങുകളെ ബാധിച്ചു വലിയ നാശം ചെയ്തിട്ടുള്ള ഒരു കൃമിയാണ് "Contheyla Rotunda" ഇതുപോലെതന്നെ മററു സ്ഥലങ്ങളിലും ഈ കൃമിയുടെ ഉപദ്രവം നേരിടുവാൻ വഴിയുള്ളതുകൊണ്ടു അതിന്റെ ജീവചരിത്രം നിവാരണമാർഗ്ഗം മുതലായ സംഗതികൾ എല്ലാതെങ്ങിൻതോട്ടക്കാരും അറിഞ്ഞിരിക്കേണ്ടതാണ്.

ഈ കൃമി ശലഭവർഗ്ഗത്തിൽപെട്ട ഒരു ജീവിയാണ്. മുട്ട, പുഴു, നിദ്രാവസ്ഥ, പക്ഷി(പാററ)എന്നീനാലു ജീവദശകൾ മററു ശലഭങ്ങളെപ്പോലെതന്നെ ഇതിന്നുമുണ്ട്.

പക്ഷി ചെറിയതും ഉണങ്ങിയ ഓലയുടെ നിറത്തോടുകൂടിയതും ആകുന്നു. അതുകൊണ്ടു ഓലകളിലോ തെങ്ങിൻതടികളിലോ പററിയിരിക്കുമ്പോൾ അതിനെ തിരിച്ചറിയുവാൻ വളരെ പ്രയാസമായിരിക്കും. രാത്രിസമയങ്ങളിലെ അവ ചൊടിയായി പറക്കുകയുള്ളൂ. ഈയ്യാംപാററകളെപ്പോലെ വിളക്കുള്ളു ധാരാളമായി പറന്നടിച്ചുവരുന്നതു ഇതിൻെറ ബാധയേററ എല്ലാതോട്ടക്കാൎക്കും ഒരനുഭവമായിരിക്കണം. ജീവകാലം സാധാരണയായി ഒരാഴ്ചസമയം മാത്രമേയുള്ളൂ. പെണ്ണോടുള്ള സംയോഗം കഴിഞ്ഞയുടനെ ആൺപക്ഷിയും, മുട്ടകൾ ഇട്ടതിനുശേഷം പെൺപക്ഷിയും മരിച്ചുപോകുന്നു.

ഒരു പെൺപക്ഷിക്ക് ഏകദേശം [illegible]൦൦ മുട്ടകൾഇടുവാൻ സാധിക്കും. മുട്ടകൾ വളരെചെറുതായും, ഓലക്കാലുകളിൽ പരന്ന വെളുത്ത പൊട്ടുകളെപ്പോലെയുമിരിക്കും. അവ വിരിയുവാൻ ഒരാഴ്ചതൊട്ടു പത്തുദിവസംവരെയുള്ള സമയം വേണ്ടിവരും.

മുട്ടകൾ വിരിഞ്ഞുണ്ടാകുന്ന പുഴുക്കൾ വളരെ ചെറിയവയും പച്ചനിറത്തോടുകൂടിയവയുമാകുന്നു അട്ടകളെപ്പോലെ ഓലക്കാലുകളിൽ ഒട്ടിപ്പിടിച്ചിരിക്കുന്നതുകൊണ്ടു ഇവയെ "അട്ടപ്പുഴുക്കൾ" എന്നു വിളിക്കപ്പെടുന്നു. ഇവയ്ക്കു കാലുകൾ ഇല്ല. അട്ടകളെപ്പോലെ പതുക്കെ ഇഴഞ്ഞുനടക്കുവാനെ സാധിക്കയുള്ളൂ. ദേഹത്തിൽ മുള്ളുപോലെയുള്ള രോമക്കൂട്ടങ്ങൾ വരിവരിയായി കാണപ്പെടും. പുഴുക്കൾ മേൽവീണാൽ നമുക്കു ചൊറിച്ചിൽ ഉണ്ടാകും. മേൽപ്പറഞ്ഞ രോമങ്ങളാകുന്നു ഇതിന്നുകാരണം. പുഴുക്കൾ മൂന്നാഴ്ചസമയത്തോളം വളരും. വളർച്ചതികഞ്ഞാൽ കഷ്ടിച്ചു അര ഇഞ്ചുനീളംമാത്രമെ അവയ്ക്കുണ്ടാവുകയുള്ളൂ. മുകൾഭാഗം കറുത്ത തവിടിൻെറ നിറമായും മററുഭാഗങ്ങൾ പച്ചനിറത്തോടുകൂടിയതായുമിരിക്കും

പുഴു ചെറുതായിരിക്കുമ്പോൾ ഓലയുടെ അടിഭാഗം ചിരണ്ടിപച്ചയെ തിന്നുന്നു. ബാധ കഠിനമാണെങ്കിൽ ഒരൊററ ഓലക്കാലിൽ ൨൦-൨൫-പുഴുക്കൾവിതം കാണാം. ഇവ ഓലയുടെ പച്ചയെല്ലാം ക്ഷണത്തിൽതിന്നുതീൎത്തു അതിനെ ഉണക്കികളയുന്നു. പുഴു വലുതായാൽ പച്ചയെ മാത്രമല്ല, ഈൎക്കിലി ഒഴിച്ചു ഓലയുടെ മററുഭാഗങ്ങളെല്ലാം തിന്നുകളയും.

ആദ്യമായി ഈ പുഴുക്കൾ 'Nephantis Serinopa' എന്ന പുഴുവിനെപോലെ തന്നെ അടിപ്പട്ടകളെയാണ് ബാധിക്കുന്നതു്. അടിപ്പട്ടകളെ തിന്നുനശിപ്പിച്ചതിനുശേഷം ക്രമേണ മേൽപട്ടകളിലേക്കു ആക്രമിക്കുന്നു. ഇങ്ങിനെ കുമ്പുവരെയുള്ള സകലപട്ടകളേയും ഈ പുഴുക്കൾക്കു ഉപദ്രവിപ്പാൻ സാധിക്കും എന്നു മാത്രമല്ലാ, നാളികേരങ്ങളുടെ പുറമേയുള്ള പച്ചത്തൊലിയെ മുഴുവനും ചിരണ്ടി തിന്നുന്നതായിട്ടുംകണ്ടി

ട്ടുണ്ട്. തൻമൂലം നാളികേരങ്ങൾ ഉണങ്ങി മൂക്കാതെ താഴെവീണുപോകുന്നു. തെങ്ങിന്റെ മുകളിൽ കാണുന്ന പച്ചയായിട്ടുള്ള ഭാഗങ്ങളെല്ലാം പുഴ ആക്രമിക്കുമെന്നു ഏകദേശം പറയാം. തൈക്കളെക്കാൾ പ്രായംചെന്ന തെങ്ങുകളെയാണ് ഈ പുഴക്കൾ അധികമായി ആക്രമിക്കുന്നതു്.

ഈ പുഴുവിന്റെ ബാധ ആരംഭത്തിൽതന്നെ കണ്ടറിയുവാൻ വളരെ പ്രയാസമായിരിക്കും. പച്ചനിറത്തോടുകൂടിയ ഈ ചെറിയ പുഴക്കൾ അട്ടകൾമാതിരി ഓലയിൽ പററിയിരിക്കുന്നതുകൊണ്ടു് വൃക്ഷങ്ങളുടെ താഴെനിന്നു എളുപ്പത്തിൽ കാണപ്പെടുന്നതല്ല. ഓലകൾ ചിരണ്ടി പച്ചമാത്രം തിന്നുന്നതുകൊണ്ടു എന്തോ ചില പുള്ളികൾ ഉണ്ടെന്നു മാത്രമെ നമുക്കു ആദ്യമായി തോന്നുകയുള്ളു.

പുഴക്കൾ വളരെ വർദ്ധിച്ചുകഴിഞ്ഞാൽ അവയ്ക്കു അല്പദിവസങ്ങൾക്കുള്ളിൽ വലിയ നഷ്ടത്തെ ചെയ്യുവാൻ സാധിക്കും. വൃക്ഷങ്ങളുടെ ഓലകളെ മുഴുവനും ഉണക്കി അവയുടെ വളർച്ചയ്ക്കും ഫലപുഷ്ടിക്കും സാരമായ വീഴ്ചയെ ഉണ്ടാക്കുന്നു. ഉപദ്രവം തുടരെത്തുടരെ നില്ക്കുകയാണെങ്കിൽ വൃക്ഷങ്ങൾ തീരെ നശിച്ചുപോകുന്നതുമാകുന്നു.

ഈ പുഴക്കൾ തെങ്ങിനുംപുറമെ വാഴയിലയേയും കമുകിനെയും ബാധിക്കുന്നതായി കണ്ടിട്ടുണ്ടു്.

പുഴു വളർച്ചയെത്തിയാൽ പിന്നെ വെളുത്ത ചെറിയ മുട്ടകൾ പോലെയുള്ള കൂടുകളിലാണു നിദ്രാവസ്ഥയെ പ്രാപിക്കുന്നതു്. ഈ കൂടുകൾ വെളുത്ത മണികൾ പോലെ ധാരാളമായി ഓലകളുടെ അടിയിൽ പററിയിരിക്കുന്നതു കാണുമ്പോൾ പലരും കൃമിയുടെ മുട്ടകളാണെന്നു തെററിദ്ധരിക്കാറുണ്ടു്. പക്ഷേ മേല്പറഞ്ഞമാതിരി മുട്ടകൾ എത്രയോ ചെറിയതായും പരന്നുമാണു ഇരിക്കുക. ഒരാഴ്ചയോളം നിദ്രാവസ്ഥയിലിരുന്നശേഷം കൂടുതുറന്നു പക്ഷിയായി പുറത്തുവരുന്നു.

ഇങ്ങനെ ഈ ജീവിയുടെ ആകപ്പാടെയുള്ള ജീവിതകാലം ഒരു മാസംതൊട്ടു നാല്പതു ദിവസംവരെയാകുന്നു.

ഈ കൃമി പുതിയതാണെന്നും ഇങ്ങനെ ഒരു ബാധ തെങ്ങുകൾക്കു ഉണ്ടായിട്ടില്ലെന്നുമാണു കുമ്പളങ്ങിയിലെ തോട്ടമുടമസ്ഥന്മാർ അനുഭവംകൊണ്ടു പറയുന്നതു്. പക്ഷേ ഈ രണ്ടു സംഗതികളും വാസ്തവമല്ല. കൊച്ചിരാജ്യത്തുള്ള ഏതു തെങ്ങിൻതോട്ടത്തിലും കുറേശയായി കാണാവുന്ന ഒരു ജീവിയാണിതു്. തോട്ടക്കാർ തെങ്ങുകളെ സൂക്ഷ്മമായി പരിശോധിക്കുന്നപക്ഷം പുഴക്കളേയോ, നിദ്രാവസ്ഥയിലുള്ള അവയുടെ കൂടുകളേയോ ഏതു സമയത്തും കണ്ടെത്തുന്നതാണ്. ഇതിന്റെ ബാധയും നടാടെയായിട്ടുള്ളതല്ല. ഏകദേശം 15 കൊല്ലങ്ങൾക്കു മുമ്പു ഇതേകൃമിതന്നെ കൊടുങ്ങല്ലൂരടുത്തുള്ള ഇവുക്കൻതുരുത്തു എന്ന സ്ഥലത്തു വളരെ കഠിനമായി ബാധിച്ചിട്ടുണ്ടായിരുന്നു. അതുപോലെ മററു സ്ഥലങ്ങളിലും ഇതിന്റെ ഉപദ്രവം കലശലായി സംഭവിച്ചിട്ടുണ്ടു്.

അതുകൊണ്ടു് തോട്ടമുടമസ്ഥന്മാർ രണ്ടു മുഖ്യസംഗതികളാണു് എപ്പോഴും ഓർമ്മയിൽ വെക്കേണ്ടതു്. ഒന്നു് ഈ കൃമി നമ്മുടെ തോട്ടങ്ങളിൽ സദാ കുടികൊണ്ടിരിക്കുന്ന ഒരു ശത്രുവാണു്. രണ്ടു് ഏതു സമയത്തും വർദ്ധിച്ചു വൃക്ഷങ്ങൾക്കു കഠിനമായ ഉപദ്രവം ചെയ്യാവുന്ന ഒരു കൃമിയാണു്.

സാധാരണയായി വേനൽകാലമാണു് ഈ ജീവിയുടെ വളർച്ചയ്ക്കും വർദ്ധനയ്ക്കും ഏററവും അനുകൂലമായ സമയം. മഴ തുടങ്ങിയാൽ ഒരുതരം രോഗം ഇവയെ ബാധിക്കുകയും തന്നിമിത്തം അനവധി നശിച്ചുപോകയും ചെയ്യുന്നു. കൂടാതെ ഇവയുടെ ശത്രുക്കളായ ചില "എതിരുപുഴക്കൾ" ധാരാളം തന്നെത്താൻകൂടി വർദ്ധിക്കുകയും പുഴക്കളെ ബാധിച്ചു കൊല്ലുകയും ചെയ്യുന്നു. അതുകൊണ്ടു ഇവ അധികരിക്കാവുന്ന വേനൽകാലങ്ങളിൽ ഇവയുടെ ശല്യം വർദ്ധിക്കുമെന്നുകരുതി തോട്ടക്കാർ സദാ ശ്രദ്ധാലുക്കളായിരിക്കേണ്ടതാണു്.

ഇനി ഇവ വന്നുകൂടിയാലുള്ള നിവാരണമാർഗ്ഗങ്ങളെ പററിയാണു ആലോചിക്കേണ്ടതു്.

ബാധയുടെ ആരംഭത്തിൽ പുഴ അടിപ്പട്ടകളിലെയുണ്ടാവുകയുള്ളു എന്നു മേൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. അതുകൊണ്ടു ഉപദ്രവം തുടങ്ങിയ ഉടനേതന്നെ അടിപ്പട്ടകളെ വെട്ടി തീയിട്ടു നശിപ്പിച്ചാൽ മാത്രം മതി. എന്നാൽ ബാധസ്ഥലങ്ങളിലുള്ള തോട്ടക്കാരെല്ലാവരും ഒത്തൊരുമിച്ചു ഈ പ്രവൃത്തി ചെയ്താലെ ഉപദ്രവശാന്തി ലഭിക്കയുള്ളു. ഒന്നൊ രണ്ടൊ ഉടമസ്ഥന്മാരുടെ അമാന്തം മാത്രം ബാക്കിയുള്ളവരുടെ പ്രയത്നത്തെ നിഷ്ഫലമാക്കുവാൻ മതി. കേടുതുടങ്ങിയ ഉടനേതന്നെ ഈ നിവാരണമാർഗ്ഗം അനുഷ്ഠിക്കുകയാണെങ്കിൽ അധികം പട്ടകൾ വെട്ടേണ്ടിവരികയില്ല. തൻമൂലം തെങ്ങുകൾക്കു ഗണ്യമായ ക്ഷീണം തട്ടുകയുമില്ല. പുഴവിനെ വർദ്ധിക്കുവാൻ അനുവദിച്ചു കൂമ്പുവരെ പിടിപെട്ടാൽ മാത്രമേ തെങ്ങുകളുടെ വളർച്ചക്കും ഫലപുഷ്ടിക്കും തടസ്സം നേരിടുകയുള്ളു. അതുകൊണ്ടു ബാധയുടെ ആരംഭത്തിൽതന്നെ തോട്ടം ഉടമസ്ഥന്മാർ ഒത്തൊരുമിച്ചു ഈ വിഷയത്തിൽ പ്രവർത്തിക്കേണ്ടതാണു്.

മരുന്നു ചാമ്പിയും പുഴക്കളെ കൊല്ലാം. ചെറിയ തൈകളാണെങ്കിൽ ഇതു എളുപ്പത്തിൽ സാധിക്കാവുന്നതാണു്. നേരെമറിച്ചു വലിയ തെങ്ങുകളുടെ കാര്യത്തിൽ അധികം ബുദ്ധിമുട്ടും പണച്ചിലവും നേരിടും. ഏതു മരുന്നു വേണമെന്നും അതിൻെറതോതു് എത്ര, ചാമ്പേണ്ട രീതി എങ്ങനെഎന്നു തുടങ്ങിയ മുഖ്യസംഗതികൾ ബാധയുടെ കഠിനതയും തരവും അനുസരിച്ചിരിക്കും. അതുകൊണ്ടു മരുന്നു ചാമ്പുന്നതു കൃഷിഡിപ്പാർട്ടുമെണ്ടു ഉദ്യോഗസ്ഥന്മാരുടെ ഉപദേശപ്രകാരമാണു വേണ്ടതു്.

ഏതെങ്കിലും സ്ഥലത്തു കേടു കണ്ടാൽ ഉടനേതന്നെ കൃഷി ഡിപ്പാർട്ടുമെണ്ടിലേക്കറിയിച്ചാൽ മതി. എന്നാൽ ഡിപ്പാർട്ടുമെണ്ടിൽ നിന്നു ഇതിലേക്കു വേണ്ടതു പ്രവർത്തിക്കാവുന്നതാണു്.

(കൊ. ഗ.)

# നാഞ്ചിനാട്ടിലെ നെൽകൃഷി.

എം. ലക്ഷ്മണയ്യർ.

വിശ്വവിഖ്യാതനായിരുന്ന വിശാഖംതിരുനാൾ മഹാരാജാവു തിരുമനസ്സു കൊണ്ടു് ഒരവസരത്തിൽ അരുളിച്ചെയ്തതു്, "If India may be regarded as the epiteme of the world then we are not mistaken in saying that Travancore is the epitome of India." എന്നായിരുന്നു. പ്രകൃതിവിലാസം, ഫലപുഷ്ടി എന്നിവ കൊണ്ടു് ഇൻഡ്യയിൽ പ്രഥമസ്ഥാനത്തെ അർഹിക്കുന്നതും, 'ശ്രീവാഴുംകോടു്' എന്ന യഥാർത്ഥനാമത്തോടുകൂടിയതുമായ തിരുവിതാംകൂറിന്റെ തെക്കെ അററത്തുള്ള നാഞ്ചനാടു് പ്രാചീനകാലംതുടങ്ങി ചരിത്രപ്രസിദ്ധിയുള്ളതും നെൽകൃഷിക്കു കീർത്തിപ്പെട്ടതുമാണല്ലോ. നാഞ്ചനാടു് അല്ലെങ്കിൽ 'നാഞ്ചിൽനാടു്' എന്നാൽ കൃഷിനാടു് എന്നർത്ഥം. നെൽകൃഷിക്കു് ഈ നാട്ടിനുള്ള പ്രകൃതിസൌകര്യത്തിനു് പുറമേ പല മരാമത്തുകളും വളരെക്കാലംമുമ്പു തുടങ്ങിച്ചെയ്തുവന്നിട്ടുണ്ടു്. കുഴിത്തുറയാററിന്റെ ഒരു പോഷക നദിയായ വറളിയാററിൽ കൊല്ലവർഷം ൨൮൦-ാമാണ്ടിടയ്ക്കു് കെട്ടപ്പെട്ടതായി പരിഗണിക്കപ്പെട്ടിരിക്കുന്ന പാണ്ഡ്യൻ അണയിൽ (Pandian Dam)

"എത്തിശയുംപുകഴ്പൊരുന്ത
കൊല്ലം ഇരുനൂററിതൊ
ണ്ണൂത്തിരണ്ടിൽ വെത്തിച്ചെയ്യും
കുംഭത്തിൽ വ്യാഴൻനിൻറ്വിളങ്ക
തിങ്കൾ ആവണിപതിനൊന്നിൽ
തത്തിവിഴം വറളിയാററിൽ
അണയുംതള്ളിതമിഴ്നാട്ടുപാണ്ടി
രാജശിങ്കൻതന്നെയും വെൻറു്
കോട്ടാറുക്കു വയർകോൻകൊണ്ടുവാറേ".

എന്നൊരു കൽവെട്ടു് കാണപ്പെടുന്നുണ്ടു്. പാണ്ഡ്യൻഅണയുടെ ആരംഭകാലം മുതൽ ക്രമപ്രവൃദ്ധമായ മരാമത്തുകൾ ഉണ്ടാവുകയും പേച്ചിപ്പാറഅണകെട്ടോടു കൂടി നാഞ്ചിനാട്ടിന്റെ ജലദൌർലഭ്യം മിക്കവാറുംനീങ്ങുകയുംചെയ്തിട്ടുണ്ടെന്നും നാഞ്ചിനാട്ടിലെനെൽകൃഷി ഏററവും ലഘുവും ആദായകരവുമാണെന്നും മററും തിരുവിതാംകൂറിലെഇതരതാലൂക്കുകാർ ഇപ്പോൾ പറഞ്ഞുവരുന്നതു് എത്രത്തോളം പരമാർത്ഥമാണെന്നു ചിന്തിക്കാം.

ഗവമ്മെണ്ടു് എത്രയോലക്ഷംരൂപാ കൃഷിമരാമത്തുകൾക്കായി ചെലവുചെയ്യുകയും തിരുപ്പതിസ്സാരത്തിൽ ഒരു മാതൃകാകൃഷിപ്പാടം ഏൎപ്പെടുത്തുകയും കൃഷിവ്യവസായവിദഗ്ദ്ധന്മാർ പല ഉപദേശങ്ങൾ നൽകുകയും ചെയ്തിട്ടും ഇന്നത്തെ നാഞ്ചിനാട്ടിലെ നെൽകൃഷി ഏററവും പരിതാപകരവും കൃഷിക്കാരെ കൈയ്യും കണ്ണീരുമാക്കി

തീക്കുന്നതുമായ നിലയിൽ സ്ഥിതിചെയ്യുന്നു എന്നുപറഞ്ഞാൽ ആരെങ്കിലും വിശ്വസിക്കുമോ.

ഏക്കർ ഒന്നിനു് ശരാശരി ൨൭ രൂപാ ചിലവു ചെയ്തു് ഒരു പൂവിനു് കൃഷി ഇറക്കി ആ പൂവിനു് വെള്ളവരി ഉൾപ്പെടെ ൧൩൨ രൂപാ കരവും തീർത്തു് ൧൦ കോട്ട നെല്ലു് വിളവെടുക്കുന്ന കൃഷിക്കാരന്റെ സാമ്പത്തികനില എന്തായിരിക്കാം? ൧൧൦൨-ാമാണ്ടു് തുടങ്ങി ൧൧൧൨-ാമാണ്ടുവരെ നെല്ലിന്റെ ശരാശരി വില ൪ രൂപയാകുന്നു. ഒരാണ്ടിൽ ൩൭ രൂപാ കൃഷിക്കും കരത്തിനുമായി ചിലവുചെയ്തു് ൨൦ രൂപാ മുതലെടുക്കുന്ന കൃഷിക്കാരനു് സാമ്പത്തികലോകത്തിൽ വല്ല വിലയുമുണ്ടോ! രണ്ടായിരം രൂപയോളം വിലയുള്ള ഒരു കോട്ടനിലത്തിന്റെ കൂടുതൽ വരവു് ആണ്ടിൽ ൪ രൂപായെന്നുള്ളതു് അതിശയോക്തി അശേഷം തൊട്ടുതേച്ചിട്ടില്ലാത്ത ഒരു പരമാർത്ഥമാണെങ്കിൽ ആയതു് ഏറ്റവും പരിതാപകരമല്ലയോ! ഈ സ്ഥിതി കഴിഞ്ഞ ൭ കൊല്ലങ്ങളായി നിലനിന്നു വരുന്നതിന്റെ ഫലമായി കർഷകൻ കടക്കാരനായി കണ്ണീർ ഒലിപ്പിച്ചുംകൊണ്ടു് ദീർഘശ്വാസം വിടുന്നു.

നെല്ലിന്റെ വിലക്കുറവാണു് ഇതിനു കാരണമെന്നും ബർമ്മാ, സയാം തുടങ്ങിയ ഇതരദേശങ്ങളിൽ കൃഷിക്കുള്ള ചിലവു ചുരുക്കംകൊണ്ടും ശാസ്ത്രീയമായ കൃഷിമൂലം ലഭിക്കുന്ന കൂടുതൽ വിളവുകൊണ്ടും അവർക്കു് ചുരുങ്ങിയതുകയ്ക്കു് നെല്ലു വില്ക്കുവാൻ സാധിക്കുന്നതാണു് വിലക്കുറവിനുള്ള പ്രധാനകാരണമെന്നും കച്ചവടലോകത്തെ നിയന്ത്രിക്കാനുള്ള അവകാശവും സൌകര്യവും നമുക്കു് അത്ര സാധ്യമല്ലെന്നും കാണുന്നതിനാൽ തിരുവിതാംകൂറിൽ നെൽകൃഷിക്കാരന്റെ സാമ്പത്തികനില നെല്ലിനു് കൂടുതലായ വില കിട്ടി ഉയരണമെന്നുള്ള നമ്മുടെ ആശ അത്ര സുസാധ്യമല്ല.

കൂടുതലായ വിളവു് എടുക്കുന്നതിനും കൃഷിക്കുള്ള ചിലവുതന്നേ കുറയുന്നതിനും വല്ല പ്രയോഗികമാർഗ്ഗങ്ങളുമുണ്ടോയെന്നു് ചിന്തിക്കേണ്ടതാണു് നമ്മുടെ കടമ.

## 1. Co-operative Cultvation (കൂട്ടായിമകൃഷി)

൧൦൦ ഗൃഹങ്ങൾക്കു് തമ്മിൽ ടെലഫോൺ ആവശ്യമുണ്ടെങ്കിൽ ഓരോ ഗൃഹത്തിനും ൯൯ കമ്പികൾവീതം ൯൯൦൦ കമ്പികൾ ആവശ്യമാണു്. എന്നാൽ ഒരു Central Station ഏർപ്പെടുത്തുന്നപക്ഷം വീടൊന്നിനു് ഒരു കമ്പിവീതം ൧൦൦ കമ്പികൾ മാത്രം ആവശ്യപ്പെടുന്നതാണല്ലോ. ഇതുപോലെ ൧൦൦൦ ഏക്കർ ഉള്ള ഒരു പുരവിൽ ൧൦൦ കൃഷിക്കാർ ഉണ്ടെന്നിരിക്കട്ടെ. ഓരോരുത്തർക്കും പ്രത്യേകം പ്രത്യേകം മാടുകൾ, കാളകൾ, കൃഷിസാമാനങ്ങൾ എന്നിവ സംഭരിക്കേണ്ടിയിരിക്കുന്നതിനാൽ ഓരോരുത്തർക്കും ഒരു പൂവിൽ കൃഷിഇറക്കുന്നതിനു് ൨൦൦ രൂപാ ആവശ്യമുണ്ടെന്നിരിക്കട്ടെ. ഈ ൧൦൦ പേരുംതമ്മിൽ യോജിച്ചു് ആളൊന്നിനു് ഒരു ഓഹരിവീതം ൧൦൦ ഓഹരിക്കു് ൧൦൦൦൦ രൂപാ മൂലധനം ഇറക്കി ഒരു പരസ്പരസഹായസംഘം ഏർപ്പെടുത്തി ൧൦൦൦ ഏക്കറിനേയും ഒന്നായികൃഷിചെയ്യുന്നപക്ഷം ഏക്കർ ഒന്നിനു് ൭ രൂപായിൽകൂടുതൽ ചിലവാകുകയില്ലെന്നുമാത്രമല്ല, കൃഷിക്കു് ഒരുഐകരൂപ്യം(uniformity)

സിദ്ധിക്കുന്നതുകൊണ്ടു പലവിധമായ ഗുണങ്ങളും ഉണ്ടാകുന്നതാണ്. കൃഷി ഡിപ്പാർട്ടുമെൻറുകാരോടും, വ്യവസായഡിപ്പാർട്ടുമെൻറുകാരോടും വേണ്ടതുപോലെ സഹകരിച്ചു പ്രവർത്തിക്കുന്നതിന് ഈ കൃഷിസംഘക്കാർക്കു ഉണ്ടാകുന്നതുപോലെയുള്ള സൌകര്യം വ്യക്തികളായ കൃഷിക്കാർക്ക് ഒരിക്കലും ഉണ്ടാകുന്നതല്ല. കൊയിത്തുകാലത്തു ചിലപ്പോൾ മഴപെയ്യുന്നതായാൽ നെല്ലു കൊയ്യേണ്ടുകയുന്നതിനു കൃഷിക്കാർ അനുഭവിക്കുന്ന ബുദ്ധിമുട്ടുകൾ അവർണ്ണനീയമാകുന്നു. കൂട്ടായ്മകൃഷി ചെയ്യുന്നപക്ഷം പുരവിന്റെ സൌകര്യമായ ഒരു കോണിൽ വിസ്തൃതമായ കളവും അതോടുചേന്നു സൌകര്യമായ പുരകളും ഉണ്ടാക്കി കൃഷിക്കാർക്കു സാധാരണ ഉണ്ടാകുന്ന ബുദ്ധിമുട്ടുകളെ തരണം ചെയ്യാവുന്നതാണു. കന്നുകാലിസംരക്ഷണം, വളം തയാറാക്കൽ, ശാസ്ത്രീയമായ കൃഷിനടത്തൽ, എന്നിവയ്ക്കു കൂട്ടായ്മകൃഷിക്കു ഉണ്ടാകുന്നടത്തോളം ഗുണം വ്യക്തിപരമായ കൃഷിക്കു ഒരിക്കലുമുണ്ടാകയില്ലെന്നുള്ളതും തക്കമററ പരമാത്ഥമാകുന്നു. അതിനാൽ കൃഷിവ്യവസായഡിപ്പാർട്ടുമെൻറും പരസ്പരസഹായഡിപ്പാർട്ടുമെൻറും കർഷകപ്രധാനികളുംചേന്ന ഒരു ബോർഡു മേൽവിവരിച്ച കൂട്ടായിമകൃഷി നടപ്പിൽകൊണ്ടുവരുന്നതിനുള്ള പ്രായോഗികപദ്ധതികൾ നിർദ്ദേശിക്കുന്നപക്ഷം നാഞ്ചിനാട്ടിലെ കൃഷി ഏററവും ആദായകരമായി ഭവിക്കുമെന്നുള്ളതിനു യാതൊരു സംശയവുമില്ല.

---

## വിവിധവാത്തകൾ.

ചുങ്കവും കരവുമില്ലാത്ത ഏകരാജ്യം:—യാതൊരു വിധത്തിലുള്ള നികുതിയും ഇല്ലാത്ത ലോകത്തിലെ ഏകരാജ്യം വത്തിക്കാനാണു. പെട്രോളിനുപോലും യാതൊരുകരവും വത്തിക്കാനിൽ കൊടുക്കേണ്ട എന്നാൽ "SCV"(Santa citla Del vaticano) എന്നെഴുതിയിട്ടുള്ള തകിടുകൾ പതിച്ചിരിക്കുന്ന കാറുകൾക്കേ ഇങ്ങനെ നികുതികൂടാതെ പെട്രോൾ ഉപയോഗിക്കാവൂ.

*   *   *   *   *

കൂലികൂട്ടുന്നു:—ഇററലിയിലെ ജീവിതവ്യയം വളരെ വർദ്ധിച്ചതിന്റെ ഫലമായി പ്രതിമാസം ൩൦൦-ാം ലീറാവരെയുള്ള കൂലിയിൽ ൩൦-മുതൽ ൩൨-വരെ ശതമാനം കൂട്ടുവാൻ മുസ്സോലിനി തീരുമാനിച്ചിരിക്കുന്നു.

*   *   *   *   *

൩൦-ശതമാനംപിടിക്കും:—ആയവ്യയങ്ങൾ ക്രമീകരിക്കുന്നതിന് എല്ലാചെലവിനങ്ങളിൽനിന്നും ൩൦ ശതമാനംവീതം പിടിക്കുവാൻ ഐക്യനാടുഗവർമ്മെണ്ടു തീരുമാനിച്ചിരിക്കുന്നു. പ്രസിഡണ്ടിന്റെ പ്രത്യേക അനുമതികൂടാതെ ഈ സംഖ്യ ചെലവുചെയ്യുന്നതല്ല.

*   *   *   *   *

**തൊഴിൽമുടക്കം:**—ലണ്ടനിലെ ബസ്സ്ജോലിക്കാർ മെയ് ൧-ാംതീയതിമുതൽ പൊതുപണിമുടക്കം ആരംഭിച്ചിരിക്കുന്നു. ൫൦൦ ബസ്സുകൾ ഇതിൽ ഏർപ്പെട്ടിട്ടുണ്ട്. ഖനനജോലിക്കാർ മെയ് ൨൨-ാംതീയതി പണിമുടക്കം ആരംഭിക്കുവാനും തീരുമാനിച്ചിരിക്കുന്നു.

*　　*　　*　　*　　*

**രണ്ടുദിവസംമാത്രം:**—ഇംഗ്ലണ്ട് ഇന്ത്യ വിമാനസർവ്വീസിൽ ൨൪ മണിക്കൂർ കൂടി ലാഭിക്കത്തക്കവണ്ണം സർവ്വീസ് പരിപാടിയിൽ ചില ഭേദഗതികൾ വരുത്തുവാൻ തീരുമാനിച്ചിരിക്കുന്നു. അതനുസരിച്ചു ഇംഗ്ലണ്ടു ഇൻഡ്യാ യാത്രക്കു രണ്ടേരണ്ടു ദിവസങ്ങൾ മതിയാകും

*　　*　　*　　*　　*

**കപ്പലിനുള്ള ഓർഡർ:**—കഴിഞ്ഞ ഒരുമാസത്തിൽ ഇംഗ്ലണ്ടിലെ ക്ലൈഡ് കപ്പൽ കമ്പനിക്കു ൧ കോടി ൭൦ ലക്ഷം പവൻ വിലവരുന്ന കപ്പലുകൾക്കു ഓർഡർ ലഭിച്ചിരിക്കുന്നു. ൪൦ യുദ്ധക്കപ്പലുകൾക്കും ൧൪൦ ചരക്കുകപ്പലുകൾക്കും ഉള്ള ഓർഡർ അവക്കു ഇപ്പോൾ ലഭിച്ചുകഴിഞ്ഞിരിക്കയാണ്.

*　　*　　*　　*　　*

**സ്വന്തം ചെലവിൽ:**—സിൻധിൽ ലാർക്കാനാ ഡിസ്ട്രിക്ടിൽപെട്ട 9 ഗ്രാമങ്ങളിൽ ഓരോ പോലീസ് സംഘത്തെ ഏർപ്പെടുത്തുവാൻ ഗവർമ്മെണ്ടു തീരുമാനിച്ചിരിക്കുന്നു. ആ പോലീസിന്റെ സകലചെലവും അതതു ഗ്രാമക്കാർ നൽകണം. ചെലവാകട്ടെ മാസത്തിൽ ൧൮൩൨ രൂ ൧ ണ. വരും. ഭീകരപ്രവർത്തനകേന്ദ്രസ്ഥലങ്ങളാണു ഈ ഗ്രാമങ്ങളെല്ലാം.

*　　*　　*　　*　　*

**സ്വർണ്ണഖനി:** അംബാലാക്കു സമീപമുള്ള ഒരു ചെറിയനാട്ടുരാജ്യമാണ് സർമൂർ. അവിടെ പണ്ഡിതരാജേന്ദ്രദത്തിന്റെ ഗവേഷണഫലമായി സ്വർണ്ണം ധാരാളംകലർന്നിട്ടുള്ള മണ്ണുകണ്ടുപിടിച്ചിരിക്കുന്നു. അവിടെതന്നെ ഇരുമ്പ്, വെള്ളി, ഈയം എന്നീ ലോഹങ്ങളും കണ്ടുകിട്ടിയിരിക്കുന്നു കൺട്രാക്ടിന്മേൽ ഖനനജോലി ഉടനെ ആരംഭിക്കുവാൻ അധികൃതർ ഊർജ്ജിതമായിതന്നെ നടപടികൾ ആരംഭിച്ചിട്ടുണ്ട്.

*　　*　　*　　*　　*

**ചക്രവർത്തിയുടെ അലവൻസ്:**—ചക്രവർത്തിതിരുമനസ്സിലേ പ്രിവിപഴ്സിലേക്കു പതിനോരായിരം പവൻ നൽകണമെന്നു സിവിൽലിസ്റ്റ കമ്മററി നിർദ്ദേശിച്ചിരിക്കുന്നു. കഴിഞ്ഞ ഭരണത്തിലും ഈ സംഖ്യയേ നൽകിയിരുന്നുള്ളൂ. ഗ്ലൂസ്റ്റർപ്രഭുവിന്റെ അലവൻസ് 25-ആയിരത്തിൽ നിന്നും 35-ആയിരം പവനാക്കിയിട്ടുണ്ട്.

*　　*　　*　　*　　*

ഇംഗ്ലണ്ടിൽ പോകുന്നവക്ക്— ഉപരിപഠനത്തിനായി ഇംഗ്ലണ്ടിൽചെന്നു ചേരുന്ന ഭാരതീയവിദ്യാർത്ഥികൾക്കു ഉചിതമായ താമസസ്ഥലങ്ങൾ തെരഞ്ഞെടുക്കുന്ന വിഷയത്തിൽ വേണ്ട ഉപദേശങ്ങളും സഹായങ്ങളും ചെയ്തുകൊടുക്കുന്നതിനായി മിസ് ബോസ്, എം. എ. യെ "അക്കോമഡേഷൻ ആഫീസറായി" നിയമിച്ചിരിക്കുന്നതായി ലണ്ടനിലെ ഇന്ത്യൻ ഹൈക്കമ്മീഷണർ പ്രഖ്യാപനം ചെയ്തിരിക്കുന്നു. ലണ്ടനിലേക്കുപോകുവാൻ ഉദ്ദേശിക്കുന്നവർ നേരത്തെ വിവരം അറിയിച്ചാൽ ഇവരിൽനിന്നും വേണ്ട ഒത്താശകൾ ലഭിക്കുന്നതാണ്.

*　　*　　*　　*　　*

ഒരു മുന്നറിയിപ്പ്:—ക്ഷേത്രപ്രവേശനവിളംബരക്കാര്യം, കൂടൽമാണിക്കം ക്ഷേത്രക്കുഴപ്പം എന്നിവ സംബന്ധിച്ചു നടത്തപ്പെടുന്ന യോഗങ്ങളിലോ പ്രകടനങ്ങളിലോ കൊച്ചിമഹാരാജാവു തിരുമേനിയോട് അനാദരവു പ്രത്യക്ഷപ്പെടുത്തുന്ന യാതൊന്നും പറയുകയോ പ്രവർത്തിക്കുകയോ ചെയ്യരുതെന്നു തിരുവിതാംകൂർ ഗവർമ്മെണ്ട് തിരുവിതാംകൂറിലെ പൊതുജനങ്ങളോടും പ്രത്യേകിച്ചു പത്രാധിപന്മാരോടും ലേഖകന്മാരോടും ഒരു പ്രസ് കമ്മ്യൂണിക്കു വഴിയായി ആവശ്യപ്പെട്ടിരിക്കുന്നു. ഏതത്സംബന്ധമായി കൊച്ചിയിൽ ഈയിടെ അടിച്ചു ഒരു ലഘുലേഖയിലും ഗോമതി എന്ന പത്രത്തിലും അച്ചടിച്ചിട്ടുള്ളതുപോലെ ഉള്ള പ്രസ്താവനകൾ തിരുവിതാംകൂറിലെ യാതൊരു പത്രങ്ങളിലും പ്രസിദ്ധപ്പെടുത്തിക്കാണുകയില്ലെന്നാണ് ഗവർമ്മെണ്ടിന്റെ ദൃഢവിശ്വാസം എന്നും അതിൽ എടുത്തുപറഞ്ഞിട്ടുണ്ട്.

*　　*　　*　　*

കാനഡായിൽ:— കാനഡായിൽ ഇപ്പോൾ 112500 ഇൻഡ്യാക്കാരാണുള്ളത്. 1934-ലെ സെൻസസനുസരിച്ചുള്ള സംഖ്യയുമാണ്. കൃഷിയാണ് ഇവരുടെ അവിടത്തെ മുഖ്യതൊഴിൽ. ഇവക്ക് അവിടെ ഇപ്പോൾ ഏഴു കോടി പത്തുലക്ഷം ഡോളറിന്റെ സ്വത്തുമുണ്ട്.

*　　*　　*　　*

സുഭിക്ഷകാലം:—ദക്ഷിണ അമേരിക്കയിലെ വജ്രവ്യാപാരികൾക്കു ഇപ്പോൾ ഒരു വ്യാഴദശയാണ്. 1934 മുതൽ അവരുടെ വ്യാപാരത്തിനു അഭിവൃദ്ധി കണ്ടുതുടങ്ങിയതാണ്. 1934-ൽ 37 ലക്ഷം രൂപായുടെ പിരിവുണ്ടായിരുന്നതു 1935-ൽ 62 ലക്ഷത്തിൽ പരമായും 36-ൽ 85 ലക്ഷമായും വദ്ധിച്ചു. കിരീടധാരണവർഷമാകയാൽ ഇക്കൊല്ലം ഒരുകോടി രൂപായുടെ പിരിവുണ്ടാകുമെന്നു പ്രതീക്ഷിക്കപ്പെടുന്നു.



## പഞ്ചസാരസമ്മേളനം.

ഇന്ത്യൻ പഞ്ചസാരക്കമ്മിററിയുടെ സമ്മേളനം സിംലായിൽകൂടിയിരിക്കുന്നു. ആട്ടിക്കഴിഞ്ഞ കരിമ്പിൻകൊത്തുകൊണ്ടു പ്രയോജനമുള്ള എന്തു വ്യവസായസാധനമുണ്ടാക്കാമെന്നുള്ളതായിരുന്നു പ്രധാന ആലോചനാവിഷയം. എങ്കിലും മററു കാര്യങ്ങളും ആലോചിക്കപ്പെടാതിരുന്നില്ല.

ഇൻഡ്യയിലെ പഞ്ചസാരനിർമ്മാണം വളരെ താഴ്ന്ന തോതിൽ കിടക്കുന്നു. വില കൂടുതലുമാണ്. ഇൻഡ്യയിൽ ഏക്കറൊന്നിനു 17-ം 18-ം ടൺ കരിമ്പുണ്ടാകുന്നു. എന്നാൽ ബാംബയിൽ ചില സ്ഥലങ്ങളിൽ ഏക്കറൊന്നിനു 110 ടൺ കരിമ്പുകൃഷിചെയ്തുകുന്നതിൽനിന്നു കൂടുതൽവിളവെടുക്കാമെന്നുള്ളതു സ്പഷ്ടമാണല്ലോ. ജാവായിലും ക്യൂബായിലും കരിമ്പിൻെറ വിളവ് വളരെ കൂടുതലാണ്. മോശമായ ഇനംകരിമ്പു കൃഷിചെയ്യുക കൃഷിസമ്പ്രദായത്തിൻെറ പിശക് ജന്തുക്കളുടെ ഉപദ്രവം ഇത്രയുമാണ് ഇൻഡ്യയിലെ കരിമ്പുകൃഷിക്കുള്ള നാശങ്ങൾ. വ്യവസായ വശത്തും നഷ്ടമുണ്ട്. 9.05 ശതമാനം പഞ്ചസാരയാണ് ഇവിടെ ലഭിക്കുന്നതെങ്കിൽ ജാവായിൽ 12.30 ശതമാനം ലഭിക്കുന്നു. ആകയാൽ കരിമ്പാട്ടത്തിൻെറ രീതി മാററണ്ടതാകുന്നു മറെറാന്നു ചിലകാലത്തുമാത്രം കരിമ്പാട്ടം നടത്തുകയും ബാക്കി കാലങ്ങളിൽ വെറുതെയിരിക്കുകയും ചെയ്യുന്നതാകുന്നു. ഇതു വ്യവസായികൾ മുടക്കിയിട്ടുള്ള പണത്തിനു നഷ്ടമുണ്ടാക്കുന്നു. കരിമ്പില്ലാഞ്ഞിട്ടാണ് ആട്ടം നടക്കാത്തതെങ്കിൽ രണ്ടുതരം കരിമ്പു കൃഷിചെയ്യേണ്ടതാണ്. ഒരുതരം വളരെ താമസിച്ചു വിളയുന്നതായിരിക്കണം.

കരിമ്പിൻകൊത്തിൽനിന്നു കടലാസ്, പവ്വർആൽകഹോൾ മുതലായവ ഉണ്ടാക്കുന്നതിനെപ്പററിയാണു ഗൌരവപൂർവ്വമായി ആലോചിച്ചതു്. പവ്വർആൽകൊഹോൾ ചെലവധികമില്ലാതെ ഉണ്ടാക്കാമെന്നു സാങ്കേതികവിദഗ്ദ്ധന്മാർ പറയുന്നില്ല. എങ്കിലും ഈ കൊത്തുകളെ വെറും വിറകിനുമാത്രമല്ലാതെ പ്രയോജനപ്പെടുത്താമോ എന്നുള്ളതാണ് ആലോചനാവിഷയം. കടലാസുണ്ടാക്കാൻ സാധിക്കുമെന്നും പറയുന്നു.

---

## എഴുന്നെള്ളത്തിനിടയിൽ

ഈസ്റ്റിൻഡീസിലേക്കുള്ള പര്യടനത്തിൽ കൊളമ്പിലെത്തിയ നമ്മുടെ മഹാരാജാവുതിരുമനസ്സുകൊണ്ടു് പത്രങ്ങൾക്കായി നൽകിയ സന്ദേശം ഇപ്പോൾസർവ്വരുടേയും ഗാഢമായ പരിചിന്തനത്തിനു വിഷയീഭവിച്ചിട്ടുണ്ടു്. "എൻെറ രാജ്യത്തെ പട്ടണങ്ങളിൽ ദരിദ്രസങ്കേതങ്ങളുണ്ടായിക്കൂടാ" എന്നും "അവിടെ മുതലാളിയും തൊഴിലാളിയും തമ്മിൽ മത്സരമുണ്ടായിരിക്കാൻ പാടില്ലാ" എന്നും തിരുമേനിക്കുള്ള അഭിലാഷത്തെ അതിൽ സൂചിപ്പിക്കുകയുണ്ടായി. വാണിജ്യവ്യവസായപ്രധാനങ്ങ

ളായ രാജ്യങ്ങളിൽ ഈ ദുരനുഭവങ്ങൾ ഇടവിടാതെ കണ്ടുവരുന്നുവെന്നു പത്രങ്ങൾ പതിവായി നോക്കിക്കൊണ്ടിരിക്കുന്നവർക്കൊക്കെ ബോദ്ധ്യമായിട്ടുള്ളതാണ്. തിരുവിതാംകൂറിന്റെ വാസ്തവമായ ഐശ്വര്യം വ്യവസായാഭിവൃദ്ധിയിലാണെന്നു ഗ്രഹിച്ചിട്ടുള്ള തിരുമനസ്സുകൊണ്ടു ആഗ്രഹിക്കുന്നതു അതിന്റെ ദോഷഫലങ്ങൾകൂടാതെ ഗുണഭാഗങ്ങൾമാത്രം ഇവിടെ അനുഭവപ്പെടുത്തണമെന്നാകുന്നു. യൂറോപ്പ് അമേരിക്ക മുതലായ രാജ്യങ്ങളിൽ ചെന്നാൽ അവിടത്തെ വലിയ പട്ടണങ്ങളിൽ ഒരു വശത്തു മഹാകുബേരന്മാരേയും മറുവശത്തു മഹാദരിദ്രന്മാരേയും ധാരാളമായി കാണാൻ പ്രയാസമില്ല. മുതലാളികൾ തൊഴിലാളികളെ ചൂഷണംചെയ്യുന്നതിന്റെ ദോഷഫലങ്ങളാണ് ഇവയെന്നും ഏതാദൃശമായ ഒരു രാജ്യത്തു യഥാർത്ഥമായ ക്ഷേമമോ സമാധാനമോ കൈവരുകയില്ലെന്നും സദാ അസംതൃപ്തിയായിരിക്കും അവിടെ നടമാടുന്നതെന്നും സ്പഷ്ടമാണ്. പാശ്ചാത്യരാജ്യസന്ദർശനത്തിന്റെ ഫലമായി വ്യവസായ പ്രമുഖങ്ങളായ പട്ടണങ്ങളിൽ അതിന്റെ ദോഷഫലങ്ങൾ നേരിട്ടുകാണ്മാനും ഭീകരതയും ഭാവിയും ഗ്രഹിക്കാനും സാധിച്ച തിരുമേനി അങ്ങനെയുള്ള നരകങ്ങൾ സ്വന്തരാജ്യത്തു സൃഷ്ടിക്കരുതെന്നു അഭിലഷിക്കുന്നതിൽ ആശ്ചര്യപ്പെടാനില്ല. ഇതിലേക്കു തിരുമേനി ചെയ്യാനുദ്ദേശിക്കുന്നതെന്തെന്നും പ്രഖ്യാതമായ ആ സന്ദേശത്തിൽ സംക്ഷിപ്തമായി ചൂണ്ടിക്കാണിച്ചിട്ടുണ്ട്. തിരുവിതാംകൂറിൽ കുടിൽവ്യവസായങ്ങൾ സ്ഥാപിച്ചു അവയെ പരസ്പരം സംഘടിപ്പിച്ചു പ്രചരിപ്പിക്കണമെന്നും അതിലേക്കുവേണ്ട സൗകര്യങ്ങളെല്ലാം ഏർപ്പെടുത്തണമെന്നും തിരുമേനി അഭിലഷിക്കുന്നു.

ഫാക്ടറിവ്യവസായങ്ങൾ ഏർപ്പെടുത്തുന്ന സ്ഥാനങ്ങളിൽ കുടിൽ വ്യവസായങ്ങൾ അധഃപതിക്കയോ ചിലപ്പോൾ തീരെ നശിക്കുകയോ ആണ് ഫലമെന്നു പ്രത്യേകം പറയേണ്ടതില്ല. തിരുവിതാംകൂറിൽ വലിയ നിലയിലുള്ള ഫാക്ടറിവ്യവസായങ്ങൾ ധാരാളമായി നടപ്പിലാക്കണമെന്നും അങ്ങനെ ഇവിടുത്തെ വനവിഭവങ്ങളേയും പ്രയോജനപ്പെടുത്തണമെന്നും ഉള്ള ആശയം തിരുമേനിക്കുണ്ട്. എന്നാൽ അതോടൊപ്പംതന്നെ കുടിൽവ്യവസായങ്ങളും പ്രചരിപ്പിച്ചു പരിപോഷിപ്പിക്കയും നാട്ടിലെ തൊഴിലില്ലായ്മയ്ക്കും സാമ്പത്തികാധഃപതനത്തിനും പരിഹാരമുണ്ടാക്കുകയും ചെയ്യണമെന്നു അവിടുന്നു പ്രത്യേകം കരുതുന്നു. രാജ്യത്തിന്റെ പൊതുവായ ക്ഷേമത്തിനും അഭിവൃദ്ധിക്കും വലിയ വ്യവസായങ്ങളെക്കാൾ കൂടുതലായി പ്രയോജനീഭവിക്കുന്നതു് കുടിൽവ്യവസായങ്ങളാണെന്നു ആലോചനാനിപുണന്മാരൊക്കെ സമ്മതിക്കും. വലിയ വ്യവസായങ്ങൾ അതിന്റെ ഉടമസ്ഥന്മാരായ ചുരുക്കംചില മുതലാളന്മാരുടെ പണസഞ്ചിയെ പുഷ്ടിപ്പെടുത്തുകയും സാമാന്യജനങ്ങളെ ഒരു വക അടിമകളാക്കിത്തീർക്കുകയും ചെയ്യുന്നു. അപ്രകാരംതന്നെ നാട്ടുകാരുടെ തൽക്കാലസ്ഥിതിക്കു അവർക്കു വലിയ നിലയിലുള്ള വ്യവസായങ്ങൾ ഏർപ്പെടുത്തി നടത്തിക്കൊണ്ടു പോകുന്നതിനു വിവിധങ്ങളായ പ്രതിബന്ധങ്ങളുള്ളതിനാൽ വിദേശികളുടെ സ്ഥാപനങ്ങൾ കൂടുതലായുണ്ടാകാനും ഇവിടത്തെധനം ആ പദ്ധതിയിൽ വിദേശങ്ങളിലേക്കു നിഷ്ക്രമിക്കാനും ഇടയുണ്ട്. വ്യവസായം അഭിവൃദ്ധിപ്പെടുത്താനായുള്ള ഉദ്യമത്തിൽ ഈ വക സംഗതികളൊക്കെ അവഗാഢമായിത്തന്നെ ചിന്തിച്ചു ഇന്നാട്ടുകാരുടെ താ

ല്പയ്യങ്ങൾക്കു ഒരു വിധത്തിലും വിഘാതമാകാത്ത നിലയിൽ സംഗതികൾ മുമ്പോട്ടു കൊണ്ടുപോകുന്നതിലാണു് വിജയം സ്ഥിതിചെയ്യുന്നതു്. നമ്മുടെ മഹാരാജാവുതിരുമനസ്സുകൊണ്ടു ഏതൽസംഗതിയിൽ കൂടുതലായി ആലോചിച്ചുകൊണ്ടാണു് പ്രവർത്തിച്ചുവരുന്നതെന്നു ആലുവായിൽ ഏറ്റെടുത്താൻപോകുന്ന ശ്രീചിത്രാമിൽസുതന്നെ തെളിയിക്കുന്നു. പ്രസ്തുത സ്ഥാപനത്തിന്റെ ഉടമസ്ഥനായ സർ വിക്ടർസാസ്സൂൺ ഇൻഡ്യയിൽ മാത്രമല്ല, ജപ്പാനിലും പല വലിയ വ്യവസായശാലകളുടെ ഉടമസ്ഥനാണെങ്കിലും കുടിൽവ്യവസായങ്ങളിൽ വാസനയുള്ള ഇൻഡ്യക്കു അതു യോജിച്ചതല്ലെന്നു പ്രകടമായി പ്രസ്താവിച്ചിട്ടുണ്ടു്.

അതിനാൽ ഈ രാജ്യത്തെ സ്ഥിതിക്കു പ്രത്യേകിച്ചും അനുയോജ്യമായ ഒരു പദ്ധതിയിൽ ശ്രീചിത്രാമിൽസിനോടനുബന്ധിച്ചു കുടിൽവ്യവസായങ്ങൾ പ്രചരിപ്പിക്കാൻ സർ സാസ്സൂൺ തീരുമാനിച്ചിരിക്കയാണെന്നു പ്രസിദ്ധമാണല്ലോ. പട്ടണങ്ങളിലെ ജനനിബിഡവും വൃത്തിഹീനവുമായവാസം, മുതലാളി തൊഴിലാളി വഴക്കുകൾ, ഫാക്ടറിരീതിയിലുള്ള വ്യവസായാഭിവൃദ്ധിയിലെ മററു പലതരം വൈഷമ്യങ്ങൾ മുതലായവയെല്ലാക്കെ ഈ പദ്ധതിയിൽ പരിഹാരമുണ്ടാക്കാമെന്നു തിരുമേനി കരുതുന്നു. കൊളമ്പിലെ സന്ദേശം തയ്യാറാക്കിയ സന്ദർഭത്തിൽ ശ്രീചിത്രാമിൽസുകൊണ്ടുദ്ദേശിച്ചിട്ടുള്ള പ്രയോജനങ്ങൾ തിരുമനസ്സിലെ സ്മരണയിലെത്തിയിരിക്കുമെന്നു വിചാരിക്കുന്നതിൽ അസാംഗത്യമില്ല. തൊഴിലുകാർ പട്ടണങ്ങളിലേയ്ക്കെത്തിക്കൂടാതെ, ഗ്രാമങ്ങളിൽ അവരവരുടെ വസതികളിൽ തന്നെ താമസിച്ചു കുടിൽവ്യവസായങ്ങൾ നടത്തുകയും ആ സാധനങ്ങളെ ശ്രീചിത്രാമിൽസുകാർ ഏറെറടുക്കുകയും ചെയ്യത്തക്ക വിധത്തിലാണു് പദ്ധതി നിശ്ചയിച്ചിട്ടുള്ളതെന്നുതോന്നുന്നു. പള്ളിവാസൽപദ്ധതി പൂർത്തിയാകുന്നതോടുകൂടി ലഘുവായ വിലയ്ക്കു പട്ടണങ്ങളിലെപ്പോലെ ഗ്രാമങ്ങളിലും വിദ്യുച്ഛക്തി ലഭിക്കുന്നതാകയാൽ പരിഷ്കൃതമായ രീതിയിൽതന്നെ അവിടെ കുടിൽവ്യവസായങ്ങൾ നടത്താൻ സാധിക്കുന്നതാണു്. ചുരുക്കത്തിൽ വലിയ വ്യവസായങ്ങളും കുടിൽവ്യവസായങ്ങളും തമ്മിൽ അനാശാസ്യമായ യാതൊരു മത്സരവും നടക്കാത്തവിധം അവയെ പരസ്പരം സംഘടിപ്പിച്ചുള്ളവ്യാവസായികപുരോഗമനത്തിനാണു് മഹാരാജാവുതിരുമനസ്സുകൊണ്ടു അഭിലഷിക്കുന്നതെന്നു മുമ്പുതന്നെ സ്പഷ്ടീഭവിച്ചിട്ടുണ്ടു്. സന്ദേശം ആ അഭിലഷണീയമായ ഉദ്ദേശത്തെ ഇപ്പോൾ ഒന്നുകൂടി ശക്തിമത്തായനിലയിൽ ലോകർക്കു പ്രസ്പഷ്ടമാക്കിയിരിക്കുന്നു. ഈസ്ററിൻഡീസിലേക്കുള്ള എഴുന്നള്ളത്തിൽ തിരുമേനിക്കുള്ള പ്രത്യേകമായഉദ്ദേശം അവിടത്തെ വ്യാവസായികവും വിദ്യാഭ്യാസപരവുമായ പദ്ധതികളെപ്പററി പഠിക്കുകയാണെന്നുള്ള അറിവു പ്രജാസമൂഹത്തിനു കൂടുതലായ സന്തോഷത്തെ പ്രദാനംചെയ്യുന്നുണ്ടു്. തിരുമനസ്സിലെ ഒന്നിച്ചു എല്ലാ പരിഷ്കാരങ്ങൾക്കും പ്രേരണനല്കിക്കൊണ്ടിരിക്കുന്ന അമ്മമഹാറാണിതിരുമനസ്സുകൊണ്ടും ഇളയമഹാരാജാവുതിരുമനസ്സുകൊണ്ടും എഴുന്നള്ളിട്ടുള്ളതു കൂടുതൽഫലപ്രദായകമാണു്. ഈ പര്യടനം സർവഥാ ശ്രേയസ്കരമായ ഫലങ്ങൾക്കു നിദാനമായി ഭവിക്കട്ടെ എന്നു ഞങ്ങൾ ആശംസിച്ചുകൊള്ളുന്നു. (N. D.)

# സ്വസഹോദരികളോട്.

കൊല്ലം നായർമഹാസമ്മേളനത്തെ അനുബന്ധിച്ചു നടന്ന സ്ത്രീസമ്മേളനത്തിൻെറ അദ്ധ്യക്ഷയായിരുന്ന ശ്രീമതി ഏ. വി കുട്ടിഅമ്മാളുഅമ്മ എം. എൽ. ഏ (മദ്രാസ്) യുടെ അദ്ധ്യക്ഷപ്രസംഗത്തിലെ ചില പ്രധാനഭാഗങ്ങൾ സകല സമുദായങ്ങളിലുമുള്ള മഹിളകൾ പ്രത്യേകം ശ്രദ്ധിക്കുന്നതായാൽ നമ്മുടെ സാമ്പത്തികദുരിതങ്ങൾക്കെല്ലാം ഒരു പരിഹാരമുണ്ടാക്കുവാൻ അവക്കു സാധിക്കുമെന്നുള്ളതുകൊണ്ടു് അവ ചുവടേ ഉദ്ധരിച്ചുകൊള്ളുന്നു.

## രക്ഷാമന്ദിരങ്ങൾ.

"സമുദായത്തിൻെറ ആകപ്പാടെയുള്ള അശ്രദ്ധ, ദാരിദ്ര്യം എന്നിവ ഹേതുവായി മാർഗ്ഗഭ്രംശം വരുന്ന നമ്മുടെ സാധുസഹോദരിമാരെ രക്ഷിക്കാൻ ഏർപ്പാടുകൾ അത്യാവശ്യമാണു്. വ്യഭിചാരം ഒരു കച്ചവടമാക്കിത്തീക്കുന്ന പുരുഷന്മാരെപ്പററി ഇപ്പോൾ പറയേണ്ടാ. വ്യഭിചാരശാലകൾ നിരോധിക്കുന്ന ഒരു നിയമം ബ്രിട്ടീഷ് ഇന്ത്യയിൽ പല നഗരങ്ങളിലും നടപ്പിൽ വരുത്തിയിട്ടുണ്ടു്. എന്നാൽ ആ നിരോധനം വിജയമായിത്തീരണമെങ്കിൽ അധികൃതന്മാക്കു സമുദായപ്രവത്തകരുടെസഹായം കൂടിയേ കഴിയൂ. അതായതു്, അപരാധികളെ കണ്ടുപിടിക്കാനും നല്ലവഴിക്കു നടത്താനുമായി പ്രവത്തിച്ചുവരുന്ന വിജിലൻസു് അസോസിയേഷൻ എന്നു പറയുന്ന സംഘങ്ങൾ അത്യാവശ്യമാണു്. സ്ത്രീകൾക്കു സമുദായശുശ്രൂഷ ചെയ്യാനുള്ള ഒരുത്തമരംഗമാണു് വിജിലൻസ" സംഘങ്ങൾ.

എന്നാൽ വ്യഭിചാരനിരോധനിയമം ഉണ്ടായാലും വിജിലൻസ് സംഘങ്ങൾ പ്രവത്തിക്കാനുണ്ടായാലും മതിയായില്ല. ഏതെങ്കിലും ചില നഗരങ്ങളിൽ വ്യഭിചാരശാലകൾ നിരോധിക്കയും വിജിലൻസുസംഘങ്ങൾ ഊജ്ജിതമായി പ്രവത്തിച്ചുകൊണ്ടിരിക്കുകയും ചെയ്യുക എന്നതിനു ഇന്നു് അത്ഥം അവിടെ വ്യഭിചാരവൃത്തിയിലേപ്പെട്ടുവന്നിരുന്നവരെ മററുസ്ഥലങ്ങളിലേക്കു് ആട്ടിയോടിക്കുക എന്നു മാത്രമായിരിക്കുന്നു. അതുകൊണ്ടു വ്യഭിചാരം നിൽക്കുന്നില്ല. ആ വൃത്തിയിലേപ്പെട്ടവർ നല്ല വഴിക്കു വരുന്നില്ല. അതുകൊണ്ടു വ്യഭിചാരവൃത്തിയിലേപ്പെട്ടവരെ സംരക്ഷിക്കുന്നതിനുള്ള രക്ഷാമന്ദിരങ്ങൾ കൂടിയേ കഴിയൂ. അതില്ലാത്തപക്ഷം വ്യഭിചാരനിരോധനനിയമവും വിജിലൻസുമൊക്കെ ഏതാനും സാധുക്കളോടു സമുദായം ചെയ്യുന്ന മറെറാരു ദ്രോഹം കൂടിയായിരിക്കും.

അങ്ങനെ വ്യഭിചാരശാലാനിരോധനം, വിജിലൻസ്, രക്ഷാമന്ദിരങ്ങൾ ഇവ മൂന്നും ഒന്നിച്ചുണ്ടായിരിക്കണം. ആദ്യത്തേതിനു മററുള്ളവരുടേയും സഹായം ആവശ്യമാണെങ്കിലും രക്ഷാമന്ദിരങ്ങളുടെ കാര്യത്തിൽ നമുക്കു സ്വാതന്ത്ര്യമായി പ്രവത്തിക്കാവുന്നതാണു്. രക്ഷാമന്ദിരങ്ങളാണത്യാവശ്യം. നല്ലവണ്ണം പ്രവത്തിച്ചുവരുന്ന രക്ഷാമന്ദിരങ്ങൾ വേണ്ടുന്നത്ര ഉണ്ടെങ്കിൽ നിയമംകൊണ്ടുള്ള വ്യഭിചാരനിരോധനത്തിൻെറ ആവശ്യംതന്നെ വളരെ കുറയും.

## ഗർഭനിയന്ത്രണം.

ഗർഭനിയന്ത്രണകാര്യത്തെപ്പററി എന്തെങ്കിലും പറയുവാൻ എനിക്ക ഭയമുണ്ട്. അതായതു് ഏകദേശം കടന്നൽക്കൂട്ടിൽ കല്ലിടുന്നതുപോലെയായിട്ടാണ വന്നിരിക്കുന്നതു്. എന്നാൽ ഒരുകാര്യം എനിക്ക നല്ലവണ്ണം അറിയാം. ഭാര്യയുടെ ഗർഭമുണ്ടായതിൽ പരിതപിക്കുന്ന ഭർത്താക്കന്മാരെ ധാരാളമായി എനിക്കറിയാം. അവരവൾക്കു് ആവശ്യമില്ലാത്ത സന്താനങ്ങളെ ലോകത്തിൽ കൊണ്ടുവരുന്നതു കഷ്ടമാണു്. സംയമനം ഉത്തമംതന്നെ എങ്കിലും അതായതു് അസാദ്ധ്യമാണെന്നു വരുന്നവർക്കു വേണ്ട സഹായം നൽകേണ്ടതാണെന്നാണു് എന്റെ അഭിപ്രായം. ഈ കാര്യവും സമ്മേളനത്തിന്റെ ശ്രദ്ധയെ അർഹിക്കേണ്ടുന്ന ഒന്നാണു്.

## ഉൾനാട്ടുകളിലേക്കു്.

നമ്മുടെ പ്രവൃത്തി ഉൾനാട്ടുകളിലും ഗ്രാമങ്ങളിലും ആയിരിക്കുന്നതിനു ശ്രമിക്കേണ്ടതാണു്. രാജ്യത്തിന്റെ യഥാർത്ഥശക്തി ഗ്രാമങ്ങളിലേയും ഉൾനാട്ടുകളിലേയും അഭിവൃദ്ധിയിലാണു് സ്ഥിതിചെയ്യുന്നതെന്നു പറയേണ്ടതില്ലല്ലോ. ഗ്രാമീണസ്ത്രീകളുടെ പ്രത്യേകിച്ച് പാവപ്പെട്ട സ്ത്രീകളുടെ അജ്ഞതയും കഷ്ടപ്പാടും ഉൾനാട്ടുകളിൽ പ്രവൃത്തിയെടുത്തവൎക്കറിയാം. പരിഷ്കാരികളെന്നു അഭിമാനിക്കുന്ന നമ്മൾ ഗ്രാമങ്ങളിൽപോയി പ്രവൃത്തിയെടുത്താൽമാത്രമെ രാജ്യത്തിനു ക്ഷേമമുള്ളു. ഈ പ്രവൃത്തിയിൽ സ്ത്രീകൾതന്നെയാണ മുന്നിട്ടു് പ്രവർത്തിക്കേണ്ടതു് എന്നുള്ളതിന്നും സംശയമില്ല. ഉൾനാട്ടിലും അധഃകൃതർ കൂട്ടമായിതാമസിക്കുന്ന സ്ഥലങ്ങളിലും എനിക്ക കുറച്ചു പ്രവൃത്തിയെടുക്കേണ്ടതായി വന്നിട്ടുണ്ടു്. അവരുടെ ശുശ്രൂഷയ്ക്കായി വല്ലവരും ചെല്ലുമ്പോൾ ആ സാധുസ്ത്രീയുടെമുഖത്തു എന്തൊരു സന്തോഷമാണു്, ഉന്മേഷമാണു് ഉദിക്കുക എന്നതു പറഞ്ഞറിയിപ്പാൻപ്രയാസമാണു്. അവരുടെ കഷ്ടപ്പാടിൽ നമ്മൾ പങ്കുകൊള്ളാൻ തയ്യാറുണ്ടെന്നു അവർ മനസ്സിലാക്കുമ്പോൾ അവർ എത്രമാത്രം അത്യാർത്തിയോടെയാണു് നമ്മൾ പറയുന്നതു ശ്രദ്ധിക്കുന്നതു് എന്നും അനുഭവിച്ചറിയേണ്ടതാണു്. അതുകൊണ്ടു ഗ്രാമസേവനം നമ്മൾ ഒരു മുഖ്യകാര്യമായി കരുതി അതിന്നുവേണ്ടുന്ന സ്ഥാപനങ്ങൾ ഏൎപ്പെടുത്തേണ്ടതാണു്. നായർസമാജത്തിന്റെ കരയോഗങ്ങൾ ഈ പ്രവൃത്തിക്കു പററിയവയായി ഉപയോഗപ്പെടുത്താവുന്നതാണു്. അങ്ങനെയുള്ള ഗ്രാമസേവനസംഘങ്ങളിൽ നമ്മൾ ധാരാളമായി അംഗങ്ങളായി ചേരണമെന്നുമാത്രമേയുള്ളു.

ഹരിജനോദ്ധാരണവിഷയത്തിൽ സ്ത്രീകളായ നമ്മളുടെ ശ്രദ്ധ പ്രത്യേകം പതിയേണ്ടതാണു്. ഈ പ്രവൃത്തി മുഴുവനും സ്ത്രീകൾതന്നെ ഏറെറടുക്കേണ്ടതാണെന്നുകൂടി എനിക്കഭിപ്രായമുണ്ടു്. ഈ വിഷയത്തിലും നമ്മളെയാണ ലോകം കുററപ്പെടുത്തുന്നതു് എന്നു നമ്മൾ ഓർക്കണം. "എനിക്ക ഹരിജനോദ്ധാരണവിഷയത്തിൽ രണ്ടുപക്ഷമില്ല. തീണ്ടൽ മുതലായ ആചാരങ്ങളെ അനുഷ്ഠിക്കാതിരിക്കണമെന്നു് എനിക്ക മോഹമുണ്ടു്. ഹരിജനങ്ങൾ വീട്ടിൽവരുന്നതിനോ അവരെ വീട്ടിൽ താമസിപ്പിക്കുന്നതിനോ എനിക്ക വിരോധമില്ല. പക്ഷേ വീട്ടിലുള്ള സ്ത്രീകൾ അതിന്നു

സമ്മതിക്കുന്നില്ല. അവർ നിങ്ങളെപ്പോലെ അത്ര ആയിട്ടില്ല" എന്നിങ്ങനെ അനേകം പുരുഷകേസരികൾ എന്നോടുതന്നെ നേരിട്ടു പറഞ്ഞിട്ടുണ്ട്. ഈ അപവാദം ഇല്ലാതാക്കണം. ഭാഗ്യവശാൽ ഈ കാര്യത്തിൽ മഹാരാജാവുതിരുമനസ്സുകൊണ്ടു ഉദാരമനസ്ക്കതയോടെ പുറപ്പെടുവിച്ച ക്ഷേത്രപ്രവേശനവിളംബരം നമ്മുടെ പ്രവൃത്തിയെ വളരെ എളുപ്പമാക്കിയിട്ടുണ്ട്. ഹിന്ദുമതത്തിൽ ജാതിയില്ല. ജാതിക്കു സ്ഥലമില്ല എന്നാണു് മഹാരാജാവു തിരുമനസ്സുകൊണ്ടു നമുക്കു കാണിച്ചുതന്നിട്ടുള്ളതു്. ഇപ്രകാരം ഒരു മഹൽകൃത്യം സാധിച്ചുതന്ന മഹാരാജാവുതിരുമനസ്സിനോടു പാവപ്പെട്ടവൎക്കുവേണ്ടി ഞാൻ നമസ്ക്കാരം പറഞ്ഞുകൊള്ളുന്നു. വയസ്സുകൊണ്ടു ചെറുപ്പമാണെങ്കിലും ജ്ഞാനവൃദ്ധനെന്നു പ്രവൃത്തികൊണ്ടും നടപടികൊണ്ടും കാണിച്ചുകൊടുത്തിട്ടുള്ള മഹാരാജാവുതിരുമനസ്സിലെ പ്രവൃത്തികണ്ടു വയോവൃദ്ധന്മാരായ കൊച്ചീരാജാവിനും സാമൂതിരിപ്പാടിനും സൽബുദ്ധിതോന്നി താഴ്ത്തപ്പെട്ടവൎക്കു നീതിചെയ്തുകൊടുക്കുവാൻ സന്മനസ്സുണ്ടാവട്ടെ എന്നു പ്രാൎത്ഥിച്ചുകൊള്ളുന്നു.

### ആഡംബരഭ്രമം.

നമ്മുടെയിടയിൽ ഉണ്ടായിരുന്ന ആഡംബരഭ്രമവും അനുകരണഭ്രമവും ഇടക്കാലത്തു നശിച്ചുതുടങ്ങിയിരുന്നു. ആയതു വീണ്ടും മുളച്ചുപൊട്ടുവാൻ തുടങ്ങിട്ടുണ്ടോ എന്നു സംശയം തോന്നുന്നുണ്ടു്. നമ്മുടെ ശുഭ്രവസ്ത്രധാരണം പരദേശികൾക്കു ഒരു അത്ഭുതത്തിനും അസൂയയ്ക്കും കാരണമാണു്. വസ്ത്രധാരണരീതിയിൽ പരദേശികളെ അപ്പടി അനുകരിക്കുന്നതു ആവശ്യമാണെന്നു തോന്നുന്നില്ല. നമ്മുടെ പൂൎവസംസ്കാരത്തിനു യോജിച്ചതാണു് നമ്മുടെ ശുഭ്രവസ്ത്രധാരണം. അതിനെ നമ്മൾ വിടാതിരിക്കുന്നതു സാമ്പത്തികസ്ഥിതിക്കും ആവശ്യമാണു്. വിദേശവസ്ത്രത്തിന്റെ ആവശ്യംതന്നെ ഇല്ലാതാക്കാം. പട്ടുമുതലായ വിലയേറിയ വസ്ത്രങ്ങൾ വാങ്ങി കുടുംബം മുടിയാതെ കഴിക്കുകയും ചെയ്യാം. ഭാഗ്യവശാൽ വെൽവെററുകുപ്പായങ്ങളും വിചിത്രവൎണ്ണങ്ങളോടുകൂടിയ പട്ടുസാരികളും, അന്തൎദ്ധാനംചെയ്തുതുടങ്ങിയിരിക്കുന്നു. വസ്ത്രധാരണത്തിൽ പ്രത്യേകിച്ചും ഖദർ വസ്ത്രമേ നമ്മൾ ഉപയോഗിക്കുകയുള്ളു എന്നു ഒരു വ്രതംതന്നെ എടുക്കേണ്ടതാണു്. സാധുക്കൾക്കു ഒരു രക്ഷ നൽകുന്നതിനുപുറമേ യഥാൎത്ഥമായി കണക്കുനോക്കിയാൽ ചിലവു ചുരുങ്ങുന്നതുമാണു്. ഇതെന്റെ സ്വന്തം അനുഭവത്തിൽ നിന്നു എനിക്കു സധൈൎയ്യം പറയാം.

### ഗൃഹജീവിതം.

വിദ്യാഭ്യാസത്തിലും സദാചാരത്തിലും പൊതുജീവിതത്തിലുമൊക്കെ പുരുഷന്മാൎക്കുള്ള മാനദണ്ഡവും സ്ഥാനവും തന്നെ സ്ത്രീകൾക്കും അവകാശപ്പെടാവുന്നതാണെന്നു ഞാൻ പറഞ്ഞുവല്ലോ. എന്നാൽ ഈ സമത്വം ദുഃസ്വാതന്ത്ര്യത്തിലേയ്ക്കു നമ്മെ നയിക്കാതിരിക്കുവാൻ നാം പ്രത്യേകം ശ്രദ്ധിക്കണം. പൊതുജീവിതത്തിൽ നമുക്കും പങ്കെടുക്കാമെന്നതുകൊണ്ടു ഗൃഹജീവിതത്തിൽ നമുക്കുള്ള മുറ നാം വിസ്മരി

കരുത്. വിദ്യാഭ്യാസവും പരിഷ്കാരവും വർദ്ധിക്കുന്നതോടുകൂടി സ്ത്രീകൾ വീട്ടിലേയ്ക്കു കൊള്ളരുതാത്തവരായിത്തീരുന്നുവെന്ന ആക്ഷേപത്തിന്നിടയാകരുത്. അടുക്കളപ്പണിയും കുട്ടികളെ വളർത്തലും മാത്രമല്ല ഒരു സ്ത്രീക്കു ചെയ്യാവുന്ന പ്രവൃത്തി എങ്കിലും ആ രണ്ടു കൃത്യങ്ങളും ഒട്ടും നിസ്സാരങ്ങളല്ല. വാസ്തവത്തിൽ ഒരു ഗൃഹത്തിൽ ആ രണ്ടു കൃത്യങ്ങളും ഭംഗിയായി നിർവഹിക്കാൻ പ്രകൃത്യാ സ്ത്രീകൾക്കേ സാധിക്കൂ. വ്യാജപരിഷ്കാരങ്ങളിൽ ഭ്രമിച്ചു നാം നമ്മുടെ ശരിയായ ഗൃഹിണീധർമ്മം മറക്കാതിരിക്കണം.

---

## കൃഷി കാൺഫറൻസ്.

കൃഷി ഇൻസ്പെക്ടർമാർ, കൃഷി പാഠശാലാഹെഡ്മാസ്റ്റർമാർ, കൃഷി സബ്ഇൻസ്പെക്ടർമാർ മുതലായവർ ചേർന്ന് മേടം മുപ്പതും മുപ്പത്തിഒന്നും തീയതികളിൽ കൊല്ലത്തുവച്ച് ഡിപ്പാർട്ടുമെന്റൽവക്കിനെപ്പറ്റി ആലോചിക്കുവാൻ കൃഷി ഡയറക്ടർ അവർകളുടെ അദ്ധ്യക്ഷതയിൽ ഒരു കാൺഫറൻസ് കൂടുന്നതാണ്.

---

**Editorials**

## നിയമസഭകളിലെ നാമിനേഷനും തിരഞ്ഞെടുപ്പും.

ശ്രീമൂലം അസംബ്ളിയിലേക്ക് വടക്കും തെക്കുമുള്ള രണ്ടു വാണിജ്യവ്യവസായ മണ്ഡലങ്ങളിൽ വടക്ക് സ്ഥാനാർത്ഥിയായിനിന്ന മി. കെ. എം. ഈപ്പൻ എതിരുകൂടാതെയും, തെക്ക് സ്ഥാനാർത്ഥികളായിനിന്ന് വാശിയോടുകൂടി നടന്ന തിരഞ്ഞെടുപ്പു മത്സരത്തിൽ പതിമൂന്നുവോട്ടിന്റെ കൂടുതലോടുകൂടി മി. പെരയിരായും വിജയികളായിരിക്കുന്നു. അസംബ്ളിയിൽ യൂറോപ്യൻതോട്ടക്കാർക്കു ലഭിച്ചിരുന്ന യൂറോപ്യൻ പ്രതിനിധിക്കുപുറമെ ഇപ്പോൾ ഒരു ഇൻഡ്യൻ പ്ലാന്റർപ്രതിനിധിക്കുകൂടി പ്രാതിനിദ്ധ്യം അനുവദിച്ചിട്ടുള്ളതിലേക്ക് ഹരിപ്പാട്ടു മി. എസ്സ്. കൃഷ്ണയ്യരേയും. ചെയിംബർ ആഫ് കാമേഴ്സിനുമെസ്സേഴ്സ്. കെ. സി. കരുണാകരൻ, എം. എൽ. ജനാർദ്ദനൻപിള്ള എന്നിവരേയും ഗവമ്മെന്റ് നാമിനേറ്റുചെയ്തുകഴിഞ്ഞിട്ടുള്ളതായും അറിയുന്നതിൽ ഞങ്ങൾ സന്തോഷിക്കുന്നു. ഇവർ ഓരോരുത്തരും ഇവരിൽ നിക്ഷിപ്തമായിരിക്കുന്ന കർത്തവ്യങ്ങളെ ബുദ്ധിപൂർവം ചിന്തിച്ചു രാജ്യത്തെ കൃഷിവാണിജ്യവ്യവസായങ്ങളെ സർവപ്രകാരേണ പോഷിപ്പിക്കുന്നതിനുതകത്തക്കവണ്ണം അസംബ്ളിയിലും പുറത്തും പ്രവർത്തിച്ചു നമ്മുടെസാമ്പത്തികാവസ്ഥയെ പ്രബുദ്ധമാക്കുന്നതിനു സർവഥാ പ്രാപ്തരാണെന്നുതന്നെയാണ് ഞങ്ങളുടെ പൂർണ്ണമായ വിശ്വാസം. ഇവർ ഓരോരുത്തരുടേയും സ്ഥാനലബ്ധിയിൽ ഞങ്ങൾ ഹൃദയപൂർവം അനുമോദിച്ചുകൊള്ളുന്നു.

---

# തിരുവിതാംകൂറിലെ പുകയിലകൃഷി.

പുകയിലകൃഷി തിരുവിതാംകൂറിൽ നടത്താൻപാടില്ലെന്നുണ്ടായിരുന്ന നിരോധനം ഏതുവിധം ഇവിടെ ഉണ്ടായിരുന്നതായാലും ആ നിരോധനം കഴിഞ്ഞ നിയമസഭമൂലം ഗവർമ്മെൻറ് പിൻവലിക്കയും പുകയിലകൃഷി നടത്തുന്നതിനുതക്കവണ്ണം വേണ്ട ചട്ടങ്ങൾ രൂപീകരിക്കയും ചെയ്തിരിക്കുന്നു. ഈ പുതിയ കൃഷി ഇവിടെ പ്രായോഗികരീതിയിൽ നടപ്പുവരുത്തുന്നതിനു ആദ്യമായിട്ടുതന്നെ ഏതാനും കൃഷിവ്യവസായതല്പരന്മാരായ ദേശാഭിമാനികൾ തീരുമാനിച്ച് പ്രബലമായ ഒരു കമ്പനി രജിസ്റ്റർചെയ്തു വേണ്ട ജോലി ആരംഭിച്ചു തുടങ്ങിയിരിക്കുന്നതായറിയുന്നതിൽ ഞങ്ങൾ അവരെ അഭിനന്ദിച്ചുകൊള്ളുന്നു. അന്യത്ര പ്രസിദ്ധംചെയ്തിട്ടുള്ള "The Tobacco Plantations Ltd." പുകയിലകൃഷികമ്പനിയുടെ പ്രോസ്പക്ടസ്സിലേയ്ക്കു ഞങ്ങൾ വ്യവസായതല്പരന്മാരായ സകല ദേശാഭിമാനികളുടെയും സവിശേഷമായ ശ്രദ്ധയെ ആകർഷിക്കുകയും പ്രസ്തുത കമ്പനിയിൽ അവരോരോരുത്തരും ഭാഗഭാക്കുകളാകാനുള്ള സുവർണ്ണാവസരത്തെ പാഴാക്കാതിരിക്കുവാനായി അനുസ്മരിപ്പിക്കയും ചെയ്തുകൊള്ളുന്നു. തിരുവിതാംകൂറിൽ സുലഭമായി ലഭിക്കുന്ന രുചികരങ്ങളായ പഴവർഗ്ഗങ്ങളെ ടിൻചെയ്തു അന്യരാജ്യങ്ങളിലയക്കാനും, ഇന്നു ലോകംമുഴുവൻ ബദാമിനെക്കാൾ വിലമതിക്കുന്ന ഒരു വിശിഷ്ടാഹാരസാധനമായ പറങ്കിയണ്ടിവ്യവസായത്തിലും, നമ്മുടെ നാട്ടിൽ ഇതുവരെ ആരും കൃഷിചെയ്തിട്ടില്ലാത്തതും എന്നാൽ ഇവിടുത്തെ ശീതോഷ്ണാവസ്ഥയിലും, മണ്ണിലും കൃഷിചെയ്യപ്പെടാമെന്നു ബോദ്ധ്യമായിട്ടുള്ളതുമായ ടൊമാറ്റോസ്, സോയാബീൻസ് മുതലായ ഇംഗ്ലീഷ്സസ്യങ്ങളും ധാന്യങ്ങളും ഇവിടെ കൃഷിനടപ്പാക്കാനും ടുബാക്കൊ കമ്പനിക്കാർ തീരുമാനിച്ചിട്ടുള്ളതു് കാലോചിതമായി അവർക്കു ലഭിക്കുവാൻ കഴിഞ്ഞ കൃഷിവ്യവസായാഭിവൃദ്ധിയിലുള്ള ജ്ഞാനോദയംകൊണ്ടുതന്നെ ആയിരിക്കുമെന്നു വിശ്വസിക്കുന്നു. നിത്യോപയോഗങ്ങളായ ഭക്ഷണസാധനങ്ങൾക്കും പുകയില മുതലായവപോലെ ഇപ്പോൾ മനുഷ്യാവശ്യങ്ങൾക്കു ഒഴിച്ചുകൂട്ടുവാൻ പാടില്ലാതായിത്തീർന്നിട്ടുള്ള സാധനങ്ങൾക്കും ഒരു കാലത്തും നാശോന്മുഖങ്ങളായ ഭാവി ഉണ്ടാകുമെന്നു പ്രതീക്ഷിക്കപ്പെടേണ്ടതില്ല. ഈവിധത്തിലുള്ള നൂതനവ്യവസായകമ്പനികൾക്കു് പൊതുജനങ്ങളുടേയും ഗവർമ്മെൻറിൻേറയും ഹൃദയപൂർവ്വമുള്ള സഹായസഹകരണങ്ങൾ നിശ്ചയമായും ലഭ്യമാകുമെന്നുതന്നെയാണ് ഞങ്ങളുടെ ബലമായ വിശ്വാസം.

---

**The Tobacco Plantations Ltd., Trivandrum.**

പ്രോസ്പക്ടസ് നോക്കുക.